THE
CHURCH WEEKLY

| വാല്യം 23 | 1969 മാർച്ച് 30 | ലക്കം 13 |
|---|---|---|

THOUGHT FOR THE WEEK

For those who are filled with the presence of God in them, to labour is to pray. Their life is one continuous prayer or art of worship.

—Mahatma Gandhi.

താളുകൾ മറിക്കുമ്പോൾ

ക്രൂശിൽനിന്നുള്ള നിലവിളി 2
കഷ്ടാനുഭവവാരത്തിലെ ധ്യാനചിന്തകൾ 3
ക്രൂശാരോഹണകഥയിലെ വീരനായികമാർ 5
ക്രൂശിലെ ഏഴ് മഹദ്വചനങ്ങൾ 7
പത്രാധിപർക്കുള്ള കത്ത് 9
വേദവായനക്കുറിപ്പുകൾ 10
പ്രതിവാരപ്രഭാഷണം 13
Developing Christian Literature 16

ഈ ആഴ്ചയിൽ

മാർച്ച് 30 ഓശാന ഞായർ
ഏപ്രിൽ 3 പെസഹ
4 ദുഃഖവെള്ളിയാഴ്ച
5 ദുഃഖശനിയാഴ്ച
6 ഈസ്റ്റർ
13 പുതുഞായറാഴ്ച

അറിയിപ്പ്

ഈസ്റ്റർ പ്രമാണിച്ച് ആഫീസ് ഒഴി ാകയാൽ അടുത്ത ഞായറാഴ്ച (ഏ ്രിൽ 6) ചർച്ചുവീക്കിലി പുറപ്പെടുന്ന ്ല. അടുത്ത ലക്കം ഏപ്രിൽ 13-ാം യതി പ്രസിദ്ധീകരിക്കും.

—മാനേജർ.

# ഈസ്റ്റർ ഇല്ലാത്ത സുവിശേഷം അപൂർണ്ണം

കർത്താവായ യേശുക്രിസ്തുവിന്റെ ജീവിതം കാൽവറിയിലെ കുരിശുമരണംകൊണ്ടു അവസാനിച്ചുപോയതായി സങ്കല്പിച്ചാൽ ഒരു ആദ്ധ്യാത്മികസത്യാന്വേഷിക്കു നേരിടുന്ന വൈഷമ്യങ്ങൾ അപരിഹാര്യങ്ങളായിരിക്കും. നല്ല ആളുകൾ അനർഹമായ വധശിക്ഷകളും പീഡനങ്ങളും അനുഭവിച്ച ചരിത്രം വേറെയുമുണ്ട്. ക്രിസ്തുവിന്റെ മരണവും ലോകചരിത്രത്തിലെ അതിദയനീയവും ക്രൂരവുമായ ഒരു ശോകാന്തനാടകമായി അവശേഷിക്കുമായിരുന്നു. മനുഷ്യലോകത്തിനു പ്രത്യാശയും ജീവനും പ്രദാനംചെയ്യുന്ന ഒരു പ്രചോദനകേന്ദ്രമായി മാറാൻ ക്രിസ്തുവിനു സാധിച്ചതു് ഈസ്റ്റർദിനത്തിലെ ഉയിർത്തെഴുന്നേല്പുമൂലമായിരുന്നു. ക്രിസ്തുവിന്റെ സുവിശേഷം പുനരുത്ഥാനമില്ലെങ്കിൽ തികച്ചും അപൂർണ്ണമെന്നു തന്നെ പരിഗണിക്കേണ്ടിവരും.

മനുഷ്യനു നിരാശയും ഭീതിയും വളർത്തുന്ന എത്രയെത്ര സംഭവങ്ങളാണ് ചരിത്രാതീതകാലം മുതൽ ലോകത്തിൽ സംഭവിച്ചുകൊണ്ടിരുന്നതു്. ഇന്നും മനുഷ്യന് ഭീതിക്കും നിരാശയ്ക്കുമുള്ള കാരണങ്ങൾ വർദ്ധിക്കുകയല്ലാതെ കുറഞ്ഞിട്ടില്ല. ആദിമകാലംമുതൽ ഇടിയും മിന്നലും, ഭൂമികുലുക്കവും ജലപ്രളയവും കൊടുങ്കാറ്റും മനുഷ്യനു ഭീതികാരണങ്ങളായിരുന്നു. പ്രകൃതിക്ഷോഭങ്ങൾ കൂടാതെ പൊറുക്കാവ്യാധികളും, സാംക്രമികരോഗങ്ങളും വേദനകളും മനുഷ്യനു ഭീതിജനകമാണ്. യുദ്ധവും ശത്രുവിന്റെ ആക്രമണങ്ങളും ദുഷ്ടമനുഷ്യരുടെ ക്രൂരതയും വഞ്ചനയും എല്ലാം ഓരോന്നായി ചിന്തയിൽ കൊണ്ടുവന്നാൽ എന്തിനീ ലോകജീവിതം പ്രപഞ്ചസ്രഷ്ടാവു സംവിധാനം ചെയ്തു എന്നു ചോദിച്ചുപോകും.

കഷ്ടാനുഭവ ആഴ്ചയിൽ അനുസ്മരിക്കപ്പെടുന്ന ക്രിസ്തുവിന്റെ പീഡാനുഭവങ്ങൾ ഓരോന്നും സാധാരണക്കാരെ അമ്പരപ്പിക്കയും വേദനിപ്പിക്കുകയും ചെയ്യുന്നവയാണ്. ദുർവഹമായ മരക്കുരിശും വഹിച്ച ഗോഗുൽത്താ മലയിൽ കയറുന്നതുതന്നെ ഒരു മഹാപാതകനു മതിയായ ശിക്ഷയാണ്. ഉരുണ്ടുവീണും പരുക്കുകളേറ്റും ആ കൃത്യം നിർവഹിച്ചു കഴിഞ്ഞശേഷം, ലോകം കണ്ടിട്ടില്ലാത്ത മഹാപരിശുദ്ധനെ ആണികൾകൊണ്ട് കാലും കയ്യും തറച്ചുകൊന്ന രംഗത്തെപ്പറ്റി വികാരാധീനരാകാതെ ആർക്കും ചിന്തിക്കുവാൻ സാദ്ധ്യമല്ല. ആ പാവനജീവിതത്തിന്റെ അന്ത്യം ആ മരണം മാത്രമായി കലാശിച്ചിരുന്നുവെങ്കിൽ ക്രിസ്തുവിന്റെ ജീവിതം വഹിച്ച ദൗത്യം ഒരു സുവിശേഷം എന്നു വിളിക്കപ്പെടുകയോ ലോകത്തിനു പ്രത്യാശാസന്ദായകമായിത്തീരുകയോ ചെയ്യുമായിരുന്നില്ല.

മരണവും, കഷ്ടപ്പാടുകളും മാത്രമല്ല സന്തോഷവും ഉല്ലാസങ്ങളും മനുഷ്യനു ലഭിക്കുന്നുണ്ട്. മരണത്തിൽ സന്തപിക്കുന്ന മനുഷ്യർക്കു് ജനനത്തിൽ സന്തോഷിക്കുവാൻ ജീവിതത്തിൽ സൗകര്യങ്ങളുണ്ട്. സമ്മിശ്രമായ സുഖദുഃഖങ്ങൾ ആണ് മനുഷ്യന്റെ ജീവിതക്രമം. പല ദുഃഖങ്ങളും സന്തോഷങ്ങളേക്കാൾ മനുഷ്യന് ഉപകാരപ്രദവുമാണെന്നു മനസ്സിലാക്കാനുള്ള വകതിരിവും മനുഷ്യനു ദൈവം നൽകിയിട്ടുണ്ട്. എന്നാൽ ക്രിസ്തുവിനു സംഭവിച്ചതു മനുഷ്യന്റെ സകല നീതിബോധങ്ങളെയും അവഹേളിക്കുന്ന തരത്തിലുള്ളതായിരുന്നു. ധാർമ്മികമായ അധികാരവും ഉത്തരവാദിത്വവും കേന്ദ്രീകൃതമായിരിക്കുന്ന ജഗദീശ്വരൻ ക്രമീകരിച്ച വ്യവസ്ഥിതിയിൽ ഇങ്ങനെയൊന്ന് സംഭവിച്ചതിനെക്കുറിച്ചു മനുഷ്യൻ അന്ധാളിച്ചുപോകും.

ആ പരിഭ്രമത്തിന് ശാന്തി പ്രദാനം ചെയ്യുന്ന സംഭവമാണ് ഈസ്റ്റർ ദിനത്തിലെ ഉയിർത്തെഴുന്നേല്പ്. തന്റെ പ്രിയപുത്രനെപ്പോലും പീഡിപ്പിക്കാനും നിഗ്രഹിക്കുവാനുമുള്ള സ്വാതന്ത്ര്യം മനുഷ്യനു നൽകത്തക്കവണ്ണമുള്ള സ്നേഹം സ്വർഗ്ഗസ്ഥപിതാവിനു മനുഷ്യരോടുണ്ട്. എന്നാൽ മനുഷ്യൻ ചെയ്യാവുന്നതെല്ലാം ചെയ്തുവിട്ട ഏകപുത്രനെ ഉയിർത്തെഴുന്നേല്പിക്കുവാനുള്ള അധികാരവും ശക്തിയും സർവശക്തനായ ദൈവം വിട്ടൊഴിഞ്ഞിട്ടില്ല. എത്ര അന്ധകാരാവൃതമായ പ്രതി

# ക്രൂശിൽ നിന്നുള്ള നിലവിളിക്ക് എന്താണു കാരണം?

ടി. ബി. തോമസ്, ആലുവാ

ഒമ്പതാംമണി നേരത്തു് യേശു: എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതെന്തു്....എന്നു് അത്യുച്ചത്തിൽ നിലവിളിച്ചു. (1)

പീഡാനുഭവയാഴ്ചയിൽ യേശുവിൽനിന്നു പുറപ്പെട്ട രണ്ടു മൊഴികൾ പലർക്കും ഇടർച്ചയും സംശയവും വരുത്തിവെച്ചിട്ടുണ്ടു്. ഒന്നു് ഗദശമനയിലെ തന്റെ പ്രാർത്ഥനയാണു് (2) അവിടെവെച്ചുള്ള തന്റെ പ്രാണവേദനയ്ക്കും, രക്തവിയർപ്പിനും, സംഭ്രമത്തിനും കാരണം എന്താണു്? സോക്രട്ടീസ് എത്ര ശാന്തതയോടും, ആത്മധൈര്യത്തോടും മരണത്തെ നേരിടുന്നു! യേശുവിന്റെ പിൻഗാമികൾ തന്നെ—സ്തേഫാനോസും, മററനേകം രക്തസാക്ഷികളും—എത്ര ശാന്തരായും, ഭയരഹിതരായും ആണു് മരണത്തിന്റെ മുമ്പിൽ കാണപ്പെടുന്നതു്? നിർമ്മലനും, സദാ നിർഭയനുമായിരുന്ന യേശു എന്തുകൊണ്ടാണു് ഈ ചാഞ്ചല്യവും, ചപലതയും അവസാനനിമിഷത്തിൽ പ്രദർശിപ്പിച്ചതു്? മരണത്തിന്റെയും, വേദനയുടെയും മുമ്പിൽ യേശു ചൂളിപ്പോയി എന്നു വരുമോ? അതോ വെറും ശാരീരികമായ വേദനയ്ക്കപ്പുറമായി ജഡരക്തങ്ങൾക്കു വഹിക്കാൻ കഴിയാത്ത ഏതോ കയ്പായ ഒരു അനുഭവം കൂടെ ക്രൂശിൽ അടങ്ങിയിരുന്നുവോ? ഈ ദുർവഹമായ അനുഭവമല്ലേ യേശുവിന്റെ വാക്കുകളിലൂടെ പ്രകടമാകുന്നതു്? ഇങ്ങനെയാണെങ്കിൽപ്പോലും യേശുവിന്റെ മൊഴികൾ നമുക്കു മനസ്സിലാക്കാൻ എളുപ്പമല്ല. സ്വന്തം ജീവിതത്തിൽ അനുനിമിഷം തനിക്കുണ്ടായിരുന്ന ഒരനുഭവം യോഹന്നാൻ ചിത്രീകരിക്കുന്നുണ്ടു്. ഇവിടെ യേശു പറയുന്നു: എന്നെ അയച്ചവൻ എന്നോടുകൂടെ ഉണ്ടു്. ഞാൻ എല്ലായ്പോഴും അവനു പ്രസാദമുള്ളതു ചെയ്യുന്നതുകൊണ്ടു് അവൻ എന്നെ ഏകനായി വിട്ടിട്ടില്ല.,, (3) ഈ സാക്ഷ്യത്തിനു പാടേ വിരുദ്ധമായ ഒരനുഭവമാണോ. യേശുവിനു് കുരിശിൽ ഉണ്ടായതു്? യേശു ഏതെങ്കിലും വിധത്തിൽ ദൈവത്തിനു് അപ്രീതി വരുത്തിവെച്ചുവോ? അഥവാ പരീക്ഷണഘട്ടത്തിൽ ദൈവത്തിന്റെ സ്നേഹവും, വിശ്വസ്തതയും അസ്തമിച്ചുപോയോ? യേശുവിന്റെ കുരിശു് ദൈവത്തിന്റെ ഒരു ക്രൂരവിനോദമായിട്ടോ, വികാരശൂന്യതയായിട്ടോ ഉപേക്ഷാമനോഭാവമായിട്ടോ കണ്ടു രോഷവും പരിഹാസവും പ്രദർശിപ്പിക്കുന്ന ആളുകളും ഇല്ലാതില്ല. (4)

സങ്കീർത്തനം 22-ാം അദ്ധ്യായം ഒന്നാം വാക്യം ഉദ്ധരിക്കയാണു് യേശു കുരിശിൽ വച്ചു ചെയ്തതു്. വേദപുസ്തകത്തിൽ യേശുവിനുണ്ടായിരുന്ന ജ്ഞാനം ജീവിതത്തിലെ ഓരോ വിഷമഘട്ടത്തിലും—വേദനകൊണ്ടു മരവിച്ചു ശാന്തമായി ചിന്തിക്കാൻ കഴിവില്ലാത്ത അവസരത്തിൽപോലും—തന്നെ എന്തുമാത്രം സഹായിച്ചു എന്നുള്ളതിനു് ഒരു ഉദാഹരണംകൂടെയാണു് ക്രൂശിലെ ഈ മൊഴികൾ. നമ്മുടെ വിവിധ അനുഭവങ്ങളെ ചിത്രീകരിക്കുന്നതിനും ഓരോരുത്തരുടെയും ഹൃദയാന്തർഭാഗത്തിലെ ആഗ്രഹങ്ങൾക്കു തക്കസമയത്തു യഥാവിധി ബാഹ്യരൂപം കൊടുക്കുന്നതിനും സങ്കീർത്തനങ്ങൾക്കുള്ള കഴിവ് ഒന്നു വേറെ തന്നെയാണു്. സ്വന്തമായ ഒരു യഥാർത്ഥ അനുഭവം പ്രകാശിപ്പിക്കാൻ ഈ വാക്യം യേശു ഉദ്ധരിച്ചു പ്രാർത്ഥിക്കുന്നു. ദൈവം യേശുവിനെ കൈവെടിഞ്ഞു എന്നുള്ളതല്ല ഈ പ്രാർത്ഥനയുടെ താല്പര്യം. ഉദാഹരണമായി ‘‘നിങ്ങൾ ഓരോരുത്തൻ സഹോദരനോടു ഹൃദയപൂർവം ക്ഷമിക്കാഞ്ഞാൽ സ്വർഗ്ഗസ്ഥനായ എന്റെ പിതാവു് അങ്ങനെ തന്നെ നിങ്ങളോടും ചെയ്യും (5) എന്നു് യേശു പറയുന്നതായി വി. മത്തായി രേഖപ്പെടുത്തിയിട്ടുണ്ടു്. ഇവിടെ മനുഷ്യന്റെ തോൽവിയുടെ അളവുകോൽ കൊണ്ടാണു ദൈവത്തിന്റെ അപ്രമേയമായ സ്നേഹം അളക്കേണ്ടതു് എന്ന അർത്ഥം കല്പിക്കാൻ നിവൃത്തിയില്ലല്ലോ. മറെറാരു സന്ദർഭത്തിൽ എഴുതപ്പെട്ട ഒരു വാക്യം ഉദ്ധരിച്ചു പ്രാർത്ഥിക്കുമ്പോൾ ആ വാക്യത്തിലടങ്ങിയ എല്ലാ അർത്ഥങ്ങളും പുതിയ സന്ദർഭത്തിനു ചേർന്നതായി വരണമെന്നില്ല. ഏതായാലും പിതാവായ ദൈവത്തിന്റെ സാന്നിദ്ധ്യം ശ്വാസോഛ്വാസം പോലെ അനുഭവിക്കയും, സ്വന്തപ്രാണനെക്കാൾ വിലമതിക്കയും ചെയ്ത യേശു ആ പിതാവിൽനിന്നു വേർപെട്ടാലുണ്ടാകുന്ന ഒരു അനാഥാവസ്ഥ, ഏകാന്തത, അനുഭവിച്ചു എന്നു സമ്മതിച്ചേ തീരൂ. ഇതിന്റെ കാരണം എന്തായിരിക്കാം?

(ശേഷം 9—ാം പേജിൽ)

സന്ധിയിലും, നിരാശാജനകമായ സാഹചര്യങ്ങളിലും സർവശക്തനായ ദൈവം പ്രപഞ്ചത്തെ ഭരിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു എന്നുള്ളതിന്റെ അടയാളം ഉയിർത്തെഴുന്നേല്പിൽ പ്രത്യക്ഷമായി.

തന്റെ പിതാവു് സ്വർഗ്ഗീയ സിംഹാസനത്തിൽ പ്രപഞ്ചത്തെ നിയന്ത്രിച്ചു ഭരിക്കുന്നുയെന്നുള്ള കാര്യത്തിൽ കുരിശിലെ ഏററവും വേദനാപൂർണ്ണവും നിരാശജനകവുമായ സന്ദർഭത്തിൽപോലും പ്രിയപുത്രനു് സംശയമുണ്ടായിരുന്നില്ല. പിതാവിന്റെ ഹിതം നിർവഹിച്ചുകഴിഞ്ഞ വിജയസംതൃപ്തിയോടുകൂടി ജീവൻ വിട്ട ‘‘മനുഷ്യപുത്രനെ,, പിതാവു തന്റെ നീതൃഹസ്തങ്ങളിൽ സ്വീകരിച്ചതു് മനുഷ്യനു ദർശനീയമായതു് ഉയിർത്തെഴുന്നേല്പിൽകൂടിയാണു്. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ അവിഭാജ്യഘടകമാണു് ആ സംഭവം. നിരാശ എന്നതു് മനുഷ്യനെ ബാധിക്കേണ്ട ഒരു വികാരമല്ലെന്നു് ഉറപ്പു തരികയാണു് ഉയിർത്തെഴുന്നേല്പ്. കുരിശിൽ മരിച്ച ക്രിസ്തുവിന്റെ മനുഷ്യസ്നേഹവും, ത്യാഗവും, സഹിഷ്ണുതയും, ധർമ്മനിഷ്ഠകളും. സത്യവും അഹിംസയും കാൽവറിയിൽ മൂർത്തീഭാവംകൊണ്ടു്, ഉയിർത്തെഴുന്നേററ ദൈവം പരാജയപ്പെടുകയല്ല, സ്നേഹംകൊണ്ടു് വിജയിക്കയാണു ചെയ്തതെന്നു് മനുഷ്യനു് ഉറപ്പുനൽകി.

ലോകം ഇന്നും ഭീതിക്കും നിരാശയ്ക്കും വശംവദമാണു്. അണ്വായുധങ്ങൾ, നിരീശ്വരവാദികളുടെ അധികാരശക്തി എന്തും ചെയ്യാനുള്ള അവരുടെ സന്നദ്ധത, രാജ്യങ്ങൾ തമ്മിലുള്ള ശത്രുത, യുദ്ധം, രാഷ്ട്രീയപാർട്ടികളുടെ ധർമ്മഭ്രംശങ്ങൾ, വിദ്യാർത്ഥികളുടെ ശിക്ഷണരാഹിത്യം, അദ്ധ്യാപകരുടെ ഉത്തരവാദിത്വരഹിതമായ പ്രകടനങ്ങൾ, വിധ്വംസകപ്രവർത്തനങ്ങൾ മുതലായവയെപ്പററി കേൾക്കുമ്പോൾ നിരാശ തോന്നാത്തവർ ചുരുക്കമായിരിക്കും. ദൈവം സ്ഥാനഭ്രഷ്ടനായിരിക്കയാണോ എന്നുപോലും ചിന്തിക്കുന്നവർ കണ്ടേക്കാം. ‘‘ദൈവം മരിച്ചു,,വെന്നാണല്ലോ ചില തിയോളജിക്കാരുടെ നവീനസിദ്ധാന്തം. ആ സന്ദർഭത്തിലെല്ലാം ‘‘പിതാവേ, അവർ എന്തു ചെയ്യുന്നു എന്നറിയായികയാൽ അവരോടു ക്ഷമിക്കേണമെ,, എന്നു പ്രാർത്ഥിപ്പാൻ കഴിയുന്നവരെയാണു് ദൈവത്തിനു വേണ്ടതു്. അങ്ങനെയുള്ളവരിൽകൂടി ദൈവം ഉയിർത്തെഴുന്നേററ ക്രിസ്തുവിന്റെ രക്ഷനൽകും. പ്രത്യാശയും ധൈര്യവും ലോകത്തിനു നൽകുന്നതു് ആ ക്രിസ്തുവാണു്. ഈ അനുസ്മരണയോടുകൂടി മാന്യവായനക്കാർക്കു് ഈസ്റ്റർ ആശംസകൾ നേരുന്നു.

# കഷ്ടാനുഭവവാരത്തിലെ ധ്യാനചിന്തകൾ

## ഓശാനഞായറാഴ്ച

പിതാവേ, നീ ലോകസ്ഥാപനത്തിനു മുമ്പെ എന്നെ സ്നേഹിച്ചിരിക്കകൊണ്ടു് എനിക്കു നൽകിയ മഹത്വം നീഎനിക്കു തന്നിട്ടുള്ളവർ കാണേണ്ടതിനു് ഞാൻ ഇരിക്കുന്ന ഇടത്തു് അവരും എന്നോടുകൂടെ ഇരിക്കേണം എന്നു ഞാൻ ഇച്ഛരിക്കുന്നു.—യോഹന്നാൻ 17:24

ആചാരകർമ്മാനുഷ്ഠാനങ്ങൾ നമ്മെത്തന്നെ സന്തോഷിപ്പിക്കുന്നതിനു വേണ്ടിയുള്ളവയല്ല എന്ന വസ്തുത നാം സദാ ഓർമ്മിക്കേണ്ടിയിരിക്കുന്നു. സർവസൃഷ്ടിയും ദൈവത്തിനുള്ളതാകയാൽ, ദൈവമഹത്വത്തിനായി രൂപത്തിലും കലയിലും സാരാംശത്തിലും സമ്പത്തു് അദ്ദേഹത്തിനു സമർപ്പിക്കുകയാണു് വേണ്ടതു്. പ്രകടമായ രീതിയിൽ ദൈവത്തെ മഹിമപ്പെടുത്താത്തതു നമ്മുടെ കുററംകൊണ്ടാണെന്നു വരികിൽ, ആരാധനമൂലമുള്ള അനുഗ്രഹം നാം പ്രതീക്ഷിക്കേണ്ടതില്ല. എന്നാൽ അതു നമ്മുടെ കുററംകൊണ്ടല്ലെന്നുവരിൽ ബാഹ്യമായ സൗന്ദര്യം ഇല്ലാതെപോയെന്നു കരുതി, നമ്മുടെ ആരാധനാ ശുശ്രൂഷയിൽ കൂദാശാപരമായ വ്യത്യാസമൊന്നും സംഭവിക്കുന്നില്ല, ആ സ്ഥിതിക്കു്, നമ്മുടെ രുചിക്കു് ഇണങ്ങാത്ത സാഹചര്യങ്ങളിൽ ആരാധന നടത്താൻ ക്ഷണിക്കപ്പെടുമ്പോൾ നാം പിറുപിറുക്കേണ്ടതില്ല. ബാഹ്യസൗന്ദര്യത്തെ നാം അപലപിക്കരുതു്, പക്ഷെ അതിനു പ്രായോഗികമായി വളരെ നിസ്സാരമായ സ്ഥാനം മാത്രം നൽകാനേ നമ്മുടെ കർത്താവിൻെറ വാക്കുകൾ അനുസ്മരിപ്പിക്കുന്നുള്ളു. "ഗുരോ, എത്ര നല്ല കല്ലുകളും എത്ര മനോഹരമായ കെട്ടിടങ്ങളുമാണു് ഇവിടെ കാണുന്നതു്?", യേശുവിൻെറ മറുപടി ഈവിധമാണു് "കല്ലിന്മേൽ കല്ലു ശേഷിക്കാത്ത സമയം വരുന്നു",

ആ പശ്ചാത്തലത്തിൽ, ദൈവത്തിൻെറ ഭൗതികമന്ദിരം ദൈവമഹിമയ്ക്കുവേണ്ടി മനോഹരമായി സൂക്ഷിക്കേണ്ടതു് നമ്മുടെ കർത്തവ്യമാണെന്നിരിക്കിലും, നമ്മുടെ ഹൃദയം സദാസമയവും മറെറാരിടത്തു്—അതേ, സ്വർഗ്ഗത്തിൽ ദൈവം തമ്പുരാൻെറ സവിധത്തിൽ—ആയിരിക്കണമെന്നു നാം വിസ്മരിച്ചുകൂടാ. വളരെവേഗം അപ്രത്യക്ഷമാകാൻപോകുന്ന കാര്യങ്ങളുടെ അന്തസ്സാരശൂന്യത നാം മനസ്സിലാക്കണം. ബാഹ്യസൗന്ദര്യം, സഭ കാണുന്നവിധത്തിലുള്ള യേശുവിൻെറ സൗന്ദര്യത്തിൻെറ പ്രതീകമായിരിക്കാം., അതു് ഒരു വിധത്തിലും ആ സൗന്ദര്യത്തെ നമ്മുടെ സമീപത്തേക്കു കൊണ്ടുവരുന്നില്ല. പ്രാർത്ഥനയിൽ നമ്മുടെ ആശ്വാസത്തിനുവേണ്ടി നാം അതിനെ ആശ്രയിച്ചു തുടങ്ങുമ്പോഴേക്കും, നമ്മുടെ നഷ്ടം അനുഭവവേദ്യമായി ത്തുടങ്ങും. സൗന്ദര്യത്തിൻെറ യഥാർത്ഥമായ ഉന്നതതലത്തിലേക്കു ഭൂമിക്കു് ഉയരാൻ സാദ്ധ്യമല്ലെന്നുള്ള വസ്തുത നാം അംഗീകരിക്കാൻ പഠിച്ചേ തീരൂ. അതു നമ്മെ ഉയർത്തിയാൽ പോരാ, നാം അതിനെ കവച്ചുവച്ചു മുകളിലേക്കു ഉയരണം. —ആർ. എം. ബൻസൺ.

X X X X

## തിങ്കളാഴ്ച

ഒരു വലിയ ജനസമൂഹവും അവനെച്ചൊല്ലി വിലപിച്ചു മുറയിടുന്ന അനേകം സ്ത്രീകളും അവൻെറ പിന്നാലെ ചെന്നു. യേശു തിരിഞ്ഞു, അവരെ നോക്കി പറഞ്ഞു, യരുശലം പുത്രിമാരേ, എന്നെച്ചൊല്ലി കരയേണ്ടാ, നിങ്ങളെയും നിങ്ങളുടെ മക്കളെയും ചൊല്ലി കരവിൻ

ലൂക്കോസ് 28:27–28

ഷേക്സ്പീയറെപ്പററി ചിന്തിക്കുകയോ പഠിക്കുകയോ ചെയ്തിട്ടില്ലാത്തവരിൽ ചിലരെങ്കിലും, അദ്ദേഹത്തിൻെറ ജന്മദേശമായ സ്ട്രാററ് ഫോർഡ്—ഓൺ—ആവൺ സന്ദർശിക്കുമ്പോൾ പുളകംകൊള്ളാതിരിക്കയില്ല. അതുപോലെതന്നെ, ക്രിസ്തുവിൻെറ പാവന മനുഷ്യത്വത്തിൻെറ ഓരോ അംശത്തെയും സ്നേഹിക്കുന്ന ചിലർക്കു് ക്രിസ്തുവിൻെറ ആത്മാവോടു കൂടി ചിന്തിക്കുകയോ അതിനെ അനുഭവവേദ്യമാക്കുകയോ ചെയ്യാൻ കഴിഞ്ഞില്ലെന്നുവരാം., സുവിശേഷം കേവലം വരണ്ട, അരസികമായ വിവരങ്ങളായി അവർക്കു തോന്നാം. അവർ വികാരപരതയ്ക്കു കാര്യമായ പരിഗണന നൽകുന്നില്ലെന്നു മാത്രമല്ല, ഈദൃശമായ ഭക്തി ജിജ്ഞാസയോടെ വീക്ഷിക്കുന്ന ആയിരമായിരം വിശദാംശങ്ങളെപ്പററി അവർ നമ്മെ അജ്ഞതയിൽ തള്ളിവിടുകയും ചെയ്യുന്നു. ദൈവമെന്നു വിശ്വസിക്കപ്പെടുന്ന ഒരാളോടുള്ള സ്നേഹമാണു് ഈവിധത്തിലുള്ള സ്നേഹം, പക്ഷേ അതു് ദൈവത്തോടുള്ള സ്നേഹമാണോ? ഇത്തരത്തിലുള്ള സ്നേഹത്തെ ഇങ്ങനെയുള്ള ഉപാധിയിലൂടെ—അതായതു ഭക്തിചിന്തകൾക്കു വേണ്ടി ക്രിസ്തുവിൻെറ രൂപം ആവിഷ്ക്കരിക്കാൻ പര്യാപ്തമായ ലക്ഷണങ്ങൾ മാത്രം തെരഞ്ഞെടുത്തു് അവയിലൂടെ — പരിചരിക്കുമ്പോൾ, അതു് സുവിശേഷത്തിലെ ക്രിസ്തുവിനെ അയഥാർത്ഥമാക്കിത്തീർക്കുന്ന പരിതസ്ഥിതിയിലേക്കു് വഴിനടത്തുന്നതാണു്....നാം യേശുവിൻെറ ക്രൂശിനു സമീപം നിലയുറപ്പിക്കുകയും, യേശുവിൻെറ എല്ലാവിധ വേദനകളും കഷ്ടാനുഭവങ്ങളും ഭാവനയിലൂടെ ഗ്രഹിക്കുകയും, ദേഹം വിണ്ടുകീറി രക്തമൊലിക്കുന്ന ദൈവത്തിനുവേണ്ടി ഒരു സ്ത്രീതൻെറ ആദ്യജാതനുവേണ്ടിയെന്നപോലെയോ ഒരു സുഹൃത്തു മറെറാരു സുഹൃത്തിനുവേണ്ടിയെന്നപോലെയോ ലപിക്കുകയും ചെയ്താലും യേശുവിൻെറ കഷ്ടാനുഭവത്തിൻെറ സാക്ഷാത്തായ അർത്ഥം ഗ്രഹിക്കാൻ അപ്രാപ്തരാണെന്നു വരാം, നമ്മെത്തന്നെ വികാരപരതയിൽ ആഴ്ത്തിയെന്നുംവരാം.

—ജോർജ് ടൈറൽ എസ്. ജെ.

.. .. . .. ..

## ചൊവ്വാ

### പരിഹാസം

പടയാളികൾ അവനെ ആസ്ഥാനമായ മണ്ഡപത്തിനകത്തു കൊണ്ടുപോയി പട്ടാളത്തെ എല്ലാം വിളിച്ചുകൂട്ടി. അവനെ രക്താംബരം ധരിപ്പിച്ചു, മുള്ളുകൊണ്ടു ഒരു കിരീടം മെനഞ്ഞു അവനെ ചൂടിച്ചു: യഹൂദന്മാരുടെ രാജാവേ, ജയജയ എന്നു പറഞ്ഞു വന്ദിച്ചു: കോൽകൊണ്ടു് അവൻെറ തലയിൽ അടിച്ചു, അവനെ തുപ്പി, മുട്ടുകുത്തി അവനെ നമസ്ക്കരിച്ചു: അങ്ങനെ അവനെ പരിഹസിച്ചശേഷം അവർ രക്താംബരം നീക്കി സ്വന്ത വസ്ത്രം ധരിപ്പിച്ചു. അങ്ങനെ അവനെ പരിഹസിച്ചശേഷം അവനെ ക്രൂശിപ്പാൻ കൊണ്ടുപോയി.

മർക്കോസ് 15:16–19

നിങ്ങൾക്കും എനിക്കും വേണ്ടി യേശു അനുഭവിക്കേണ്ടിവന്ന ആക്ഷേപങ്ങളും പരിഹാസങ്ങളും ഒന്നോർത്തുനോക്കുക. അക്ഷേപങ്ങൾ സഹിച്ചു നിൽക്കുവാൻ സുശക്തനായ ഒരു മനുഷ്യനു മാത്രമേ കഴിയൂ. ആക്ഷേപാർഹമായ പൊട്ടിച്ചിരിയേക്കാൾ കൂടുതൽ എളുപ്പം അഭിമുഖീകരിക്കാവുന്നതു് അതികഠിനമായ എതിർപ്പാണു്. ദൃഢമായി പണി ചെയ്തിട്ടുള്ള അനേകം ബലിഷ്ഠങ്ങളായ കവാടങ്ങളുണ്ടു്, എത്രമാത്രം ബലംപ്രയോഗിച്ചാലും അനങ്ങാത്തതായി. പക്ഷേ, പൂട്ടു തുറക്കാൻ തയ്യാറായിവരുന്ന ഏതെങ്കിലും കള്ളത്താക്കോലുകാരൻെറ വിദഗ്ദ്ധമായ നയവഞ്ചന കലർന്ന പ്രയോഗത്തിനു അവ ക്ഷണേന വഴങ്ങിക്കൊടുക്കുന്നതായി കാണാം. പത്രോ

സിൻെറ സ്ഥിതി ഇതുതന്നെയായിരുന്നു., യേശുവിനെതള്ളിപ്പറയുവാൻ എത്രവലിയ ശക്തിയും പ്രേരകമായിരുന്നില്ല., ശാരീരികമായി ആശിഷ്യനു വളരെയധികം ശക്തിയുണ്ടായിരുന്നു. പക്ഷേ, ഒരു ബാലിക, മററുള്ളവരുടെ മുൻപിൽവച്ചു പരസ്യമായി കളിയാക്കിയപ്പോൾ—അറസ്റ്റുചെയ്യപ്പെട്ട പ്രവാചകൻെറ ഒരു സുഹൃത്താണെന്ന് അഗ്നിക്കു ചുററും തീകാഞ്ഞുനിന്നവരോട് അവൾ പറഞ്ഞപ്പോൾ — ആ മനുഷ്യനെ അറിയുകയേയില്ലെന്നു പത്രോസ് ആണയിട്ടു പറഞ്ഞു. അതിനുശേഷം ഇക്കാലഘട്ടത്തിനോടിടയ്ക്കു് ഏതോ സുഹൃത്തിൻെറ പരിഹാസോക്തികൾ മൂലം എത്രയെത്ര മനുഷ്യർ മതത്തോടു യാത്ര പറഞ്ഞിരിക്കുന്നു! ,,എൻെറ സ്നേഹിതാ, എന്ത്! നിങ്ങൾ അങ്ങനെയൊരുകാര്യം വിശ്വസിക്കുന്നുവെന്നോ!,, എന്നു പറഞ്ഞാൽ മതി. അങ്ങനെ ഏതെങ്കിലും ഒരു സുഹൃത്തു പറഞ്ഞാൽ അതിനെ അഭിമുഖീകരിക്കാൻ നിങ്ങൾക്കു ഭയമില്ലെങ്കിൽപോലും, നിങ്ങളുടെ മുകളിലുള്ള ആരെങ്കിലുമോ അഥവാ നിങ്ങളുടെ കീഴിലുള്ള ആരെങ്കിലുമോ അങ്ങനെ പറഞ്ഞാൽ നിങ്ങൾ ശ്രദ്ധപതിപ്പിച്ചുവെന്നുവരും. എന്തോ ചില കാരണത്താൽ നാം ഈദൃശമായ ആക്രമണങ്ങൾക്കു വിധേയരാണ്. സത്യം ഏററുപറയുന്നതിൽ നാം കൂടുകൽ ലജ്ജിക്കുന്നു.

—കെന്നത്ത് എൻ. റോസ്

. . . . . .

## ബുധനാഴ്ച — കോഴി കൂകി

യേശു പറഞ്ഞു: പത്രോസേ, നീ എന്നെ അറിയുന്നില്ല എന്ന് മൂന്നുവട്ടം തള്ളിപ്പറയും മുമ്പേ ഇന്നു കോഴി കൂകുകയില്ല എന്നു ഞാൻ നിന്നോടു പറയുന്നു.

—ലൂക്കോസ് 22:34.

ദൈവത്തിൻെറ സന്ദേശം കോഴിയുടെ കൂകലിലൂടെ കേൾക്കാൻ കഴിയുന്നവർക്ക് പാപം കൂടുതൽ ഭയാനകമാണ്, ബധിരരായിട്ടുള്ളവരുടെ കാര്യത്തിലെന്നോണം അന്തിമമല്ല അതു അവരുടെ കാര്യത്തിൽ....ഇവിടെ പത്രോസിൻെറ ചരിത്രത്തിൽ, നമുക്ക് ഭയാനകമാംവിധം വ്യക്തമായ ഒരു ദൃഷ്ടാന്തം ലഭിച്ചിരിക്കുന്നു—സൃഷ്ടിയുടെ മാദ്ധ്യമത്തിലൂടെ നമ്മുടെ ദൈനംദിന ജീവിതത്തിൽ ദൈവം ഇടപെടുന്നുവെന്നതിൻെറ ദൃഷ്ടാന്തം. ആദ്ധ്യാത്മികജീവിതം പ്രാർത്ഥനയിലൂടെയും ശിക്ഷണത്തിലൂടെയും വികസിപ്പിക്കാൻ ശ്രമിക്കുന്നവർക്കു മാത്രമേ ഈ ഇടപെടൽ ദൃശ്യമാകുന്നുള്ളുവെന്നു തോന്നുന്നു. അങ്ങനെയുള്ളവർക്കു അതു ദൈവസ്നേഹത്തിൻെറയും ദൈവത്തെ സ്നേഹിക്കുന്നതിനുള്ള മഹത്തായപ്രേരണാശക്തിയുടെയും വലിയ തെളിവാണ്....നമ്മുടെ കർത്താവ് മുൻകൂട്ടി മുന്നറിയിപ്പു നൽകിയിരുന്നില്ലെന്നുവരുകിൽ കോഴികൂകൽ ഭൗതികലോകത്തിലെ സാധാരണ ഗതിയിലുള്ള ഒരു പ്രതിഭാസത്തിൻെറ ഭാഗം മാത്രമാകുമായിരുന്നു., യേശുവിൻെറ വാക്കുകളുടെ പശ്ചാത്തലത്തിൽ അതു് മനുഷ്യജീവിതത്തിൽ ദൈവത്തിൻെറ ഒരു ഇടപെടൽആയിത്തീർന്നു ഒരു സാധാരണ സംഭവവും ഒരു ആദ്ധ്യാത്മിക സന്ദേശവുംതമ്മിലുള്ളവ്യത്യാസം പ്രകടമാക്കുന്നതു് ആദ്ധ്യാത്മിക സാഹചര്യങ്ങളാണ്. നാം നമ്മുടെ കർത്താവിനോടു സംസാരിച്ചിട്ടുള്ള കാര്യങ്ങളെ സംബന്ധിച്ചിടത്തോളം (അധികപങ്കും) മാത്രമാണ് സൃഷ്ടിയിലുള്ള പദാർത്ഥങ്ങളിലൂടെ ദൈവം സ്വന്തം ഉദ്ദേശങ്ങൾ വെളിപ്പെടുത്തിത്തരുന്നതു്..സ്വന്തം സൃഷ്ടിയെ ദൈവം ഈവിധത്തിൽ ഉപയോഗിച്ചതിൽനിന്നു നമുക്കു ലഭിച്ച സഹായം മൂലം നിർണ്ണയിക്കപ്പെട്ട വൻകിട പ്രശ്നങ്ങൾ ഏവയെന്നു മനസ്സിലാക്കുന്നതിന് ഒരുപക്ഷേ നാം പരലോകജീവിതാരംഭംവരെ കാത്തിരിക്കേണ്ടിവന്നേക്കും. എന്നാൽ ഇപ്പോൾ, ഇവിടെത്തന്നെ, നമുക്ക് നമ്മുടെ സ്നേഹവും വിശ്വാസവും വർദ്ധിപ്പിക്കാനുള്ള ഒരുപാധിയും, നമ്മുടെ സമ്പത്തിൽ ഏററവും അമൂല്യമെന്നു നാം പരിഗണിക്കുന്ന, നമ്മുടെ കർത്താവിനോടുള്ള വ്യക്തിപരമായബന്ധം ശക്തിപ്പെടുത്തുന്ന ഒരു കണ്ണിയും അതിൽ നമുക്കു കാണാം.

. . . . . .

## പെസഹാവ്യാഴാഴ്ച — എൻെറ ഓർമ്മയ്ക്ക്

സമയം ആയപ്പോൾ അവൻ അപ്പസ്തോലന്മാരുമായി ഭക്ഷണത്തിന് ഇരുന്നു. അവൻ പറഞ്ഞു: ഞാൻ കഷ്ട[illegible] അനുഭവിക്കുംമുമ്പ് ഈ പെസഹാ നിങ്ങളോടുകൂടെ ക[illegible]പ്പാൻ വാഞ്ഛയോടെ ആഗ്രഹിച്ചു. അതു ദൈവരാജ്യത്തിൽ നിവൃത്തിയാവോളം ഞാൻ ഇനി അതു കഴിക്കുകയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു.

(ലൂക്കോസ് 22:14–16)

ഈ ലോകത്തിൽ യാതൊരു അടയാളവും അവശേഷിപ്പിക്കാതെ, പേരുപോലും രേഖപ്പെടുത്താതെ. മനുഷ്യരാൽ തീർത്തും വിസ്മൃതനായി ദൈവസന്നിധിയിലേക്കു കടന്നുപോയ അനേകമനേകം പേരുണ്ട്: അവരിൽ ഓരോ വ്യക്തിയും ഞാൻ വിശ്വസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നതുപോലെ വിശ്വസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തിരുന്നു., വിഷമതകളെ അഭിമുഖീകരിക്കുകയും പ്രാർത്ഥനയിൽ അലസത പ്രകടിപ്പിക്കുകയും പാപം ചെയ്യുകയും പശ്ചാത്തപിക്കുകയും വീണ്ടും പാപത്തിൽ വീഴുകയും ചെയ്തു, അവരിൽ ഓരോരുത്തരും വിശുദ്ധ കുർബാനയിൽ ആരാധിക്കുകയും ചെയ്തുപോന്നു.. അവരുടെ ചിന്ത ആരാധനിൽ നിന്നു തെന്നിയകന്നുപോവുകയും വീണ്ടും തിരികെ വരാൻ ശ്രമിക്കുകയും, പ്രാർത്ഥനകൾക്കു മറുപടി കിട്ടുന്നില്ലെന്നു ചിന്തിക്കുകയും, എന്നിരിക്കിലും വാസ്തവം ഇന്നപ്രകാരമാണെന്നു ഗ്രഹിക്കുകയും ചെയ്തിരുന്നു. — വാസ്തവത്തിൽ ദയനീയമായി ഞാൻ ചെയ്യുന്നതുപോലെതന്നെ. ഏഷ്യാമൈനറിൽ നാലാം നൂററാണ്ടിലെ ഒരു പഴയ സ്മാരക ശിലയിൽ ഇപ്രകാരം കാണാം: ,,അനുഗ്രഹീതയായ ഷിയോൺ ഇവിടെ നിദ്രകൊള്ളുന്നു., അവൾ വളരെയേറെ പ്രാർത്ഥിച്ചു, യറുശലേമിനെ കണ്ടെത്തി,, അക്ഷരത്തെററുകളുള്ള, ഭംഗിയില്ലാത്ത വിധമാണ് ആ അക്ഷരങ്ങൾ കൊത്തീട്ടുള്ളതു്. ഷിയോണിനെപ്പററി മററു യാതൊരു വിവരവും ആർക്കും അറിഞ്ഞുകൂടാ. പിൽക്കാലത്തു് അപ്രത്യക്ഷമായ ക്രിസ്ത്യൻ അനാറേറാലിയയിൽ ജീവിച്ചിരുന്ന ഏതോ കർഷക വനിതയായിരിക്കണം അവൾ. പതിനാലു നൂററാണ്ടുകൾക്കു ശേഷം അവളെ സംബന്ധിച്ച് അവശേഷിക്കുന്ന ഏക വസ്തുത, വളരെ അധികം പ്രാർത്ഥിച്ചതിനാൽ അവൾ സ്വർഗ്ഗീയ യറുശലേം കണ്ടെത്തിക്കഴിഞ്ഞതായി അവളുടെ അയൽക്കാർക്കു ബോദ്ധ്യമുണ്ടായിരുന്നുവെന്നതാണ് .എത്രയോ സുന്ദരമായിരിക്കുന്നു! സ്വന്തം ഗ്രാമീണ ദേവാലയത്തിൽ ആഴ്ചതോറും ഒരു ജീവിതകാലം മുഴുവൻ വിശുദ്ധ കുർബാനയിൽ സംബന്ധിക്കുക അനുഗ്രഹീതയായ ഷിയോണിനു എത്രയോ അമൂല്യമായ അനുഭവമായിരുന്നിരിക്കണം—അതുപോലെ അവൾക്കു ശേഷം വർഷംതോറും ലക്ഷോപലക്ഷം ആളുകൾക്കും.

—ഗ്രിഗറി ഡിക്സ് ഓ. എസ്. ബി.

## ദുഃഖവെള്ളിയാഴ്ച

ഞാൻ നിങ്ങളെ സ്നേഹിച്ചിരുന്നതുപോലെ നിങ്ങളും തമ്മിൽത്തമ്മിൽ സ്നേഹിക്കണം എന്നാകുന്നു എൻെറ കല്പന. സ്നേഹിതർക്കു വേണ്ടി ജീവനെ കൊടുക്കുന്നതിലും അധികമുള്ള സ്നേഹം ആർക്കും ഇല്ല. ഞാൻ നിങ്ങളോടു കല്പിക്കുന്നതു ചെയ്താൽ നിങ്ങൾ എൻെറ സ്നേഹിതന്മാർ തന്നെ.

—യോഹന്നാൻ 15:12–14

എലിസബത്ത് പീലങ്കോ ദക്ഷിണ റഷ്യയിൽ വളരെ ഭൂസ്വത്തുള്ള ഒരു ധനികകുടുംബത്തിലെ അംഗമായിരുന്നു.... ഒരു കാലത്തു് മാർക്സിസ്റ്റ് ആയിരുന്ന സർജിബുൾഗാക്കോവിൻെറ സ്വാധീനവലയത്തിൽപെട്ട് അവൾ വീണ്ടും മതവിശ്വാസത്തിലേക്കു തിരിച്ചുവന്നു....പരമ്പരാഗതമായ രീതിയിലുള്ള റഷ്യൻ സന്യാസിനിയെന്ന് അവളെ പറഞ്ഞുകൂടാ....മദർമേരിയ (അങ്ങനെയാണ് അവളെ വിളിച്ചിരുന്നതു്) ഏററവും പാവപ്പെട്ട ജനങ്ങൾക്കിടയിലാണു പ്രവർത്തിച്ചിരുന്നതു്....രണ്ടാം ലോകയുദ്ധകാലത്തു് ജർമ്മൻകാർ ആ പ്രദേശം കൈവശപ്പെടുത്തിയ സമയത്തു്....കന്യാസ്ത്രീമഠം യഹൂദന്മാർക്ക് ഒരു അഭയസങ്കേതമായിരുന്നു....ഒരു മാസം കഴിഞ്ഞപ്പോൾ ഗസ്റ്റാപ്പോ (ജർമ്മനിലെ നാസിരഹസ്യപ്പോലീസ്) വന്നെത്തി. മദർ മേരിയയെ അറസ്റ്റുചെ[illegible]യ്തു് റാവൻസ്ബ്രുക്കിലെ തടങ്കൽ ക്യാമ്പിലേക്ക് അയച്ചു..

..റഷ്യക്കാരിയായ ആ അൽഭുത കന്യാസ്ത്രീ,, എന്ന പേരിലാണ് കാവൽക്കാരായ പട്ടാളക്കാർപോലും അവളെ പരാമർശിച്ചിരുന്നത്. അവളെ കൊല്ലണമെന്ന ചിന്ത അവർക്കുണ്ടായിരുന്നോ എന്ന സംശയമാണ്....ഗ്യാസ്ചേംബർ കെട്ടിടത്തിനു വെളിയിലായി ഒരു ദിവസം ഒരു ഡസൻ വനിതാതടവുകാരെ നിരനിരയായി നിറുത്തി. ഒരു ബാലിക പൊട്ടിക്കരഞ്ഞു. ഹിസ്റ്റീറിയയുടെ ലക്ഷണങ്ങൾ കാണിക്കാൻ തുടങ്ങി. മദർമേറിയയെ ആ സംഘത്തിലേക്കു തെരഞ്ഞെടുത്തിരുന്നില്ല. ആ മഹതി ബാലികയുടെ അടുക്കലേക്കു ചെന്നു: ''കുഞ്ഞേ, ഭയപ്പെടേണ്ടാ. നോക്കൂ, ഞാൻ നിന്റെ സ്ഥാനത്തു കയറിനിന്നുകൊള്ളാം....,, മററുള്ളവരുടെ കൂടെ മദർമേരിയ ഗ്യാസ്ചേംബറിന്റെ വാതിൽകടന്ന് അകത്തേക്കുപോയി. 1945—ലെ ദുഃഖവെള്ളിയാഴ്ചയായിരുന്നു അന്ന്.

—ക്രിസ്ത്യൻ ന്യൂസ് ലെററർ.

x x x

## ദുഃഖശനിയാഴ്ച കുരിശില്ല, കിരീടവുമില്ല

അലക്സന്തറിന്റെയും ത്രുഫൊസിന്റെയും അപ്പനായി വയലിൽനിന്നു വരുന്ന കുറേനക്കാരനായ ശീമോനെ അവന്റെ ക്രൂശു ചുമപ്പാൻ അവർ നിർബന്ധിച്ചു.

മർക്കോസ്: 15: 21

വിശ്വാസരാഹിത്യം കുരിശുനിർമ്മിക്കുന്നതിൽ സമർത്ഥനായ ഒരു തച്ചനാണെന്നിരിക്കിലും, നിങ്ങളുടെ സ്വന്തം കുരിശുനിർമ്മിക്കുന്ന ചുമതല നിങ്ങളുടേതല്ല. സ്വാഭീഷ്ടം കർത്താവും യജമാനനുമായി ഭാവിക്കുമെങ്കിലും, നിങ്ങളുടെ സ്വന്തം കുരിശു തിരഞ്ഞെടുക്കുവാൻ നിങ്ങൾക്ക് അവകാശമില്ല. നിങ്ങളുടെ കുരിശ് ദൈവികസ്നേഹം നിങ്ങൾക്കായി തിരഞ്ഞെടുത്ത് ഒരുക്കിവച്ചിരിക്കുകയാണ്. നിങ്ങൾ സന്തോഷപൂർവം അതു സ്വീകരിച്ചാൽ മതി. നിങ്ങളുടെ തിരഞ്ഞെടുത്ത മുദ്രയും ഭാരവുമായി നിങ്ങൾ കുരിശ് എടുത്തേ മതിയാവൂ. അതിനെ നിന്ദിച്ചുകൊണ്ട് മാറിനിന്നുകൂടാ. ക്രിസ്തുവിന്റെ ഘനക്കുറവുള്ള നുകത്തിന് നിങ്ങളുടെ തോളുവച്ചുകൊടുക്കാനാണ് യേശു ആവശ്യപ്പെടുന്നത്. ധാർഷ്ട്യത്തോടെ അതിനെ തൊഴിക്കുകയോ വൃഥാഭിമാനത്തോടെ അതിനെ ചവിട്ടിമെതിക്കുകയോ നിരാശനായി അതിന്റെ കീഴിൽ വീഴുകയോ ഭയത്തോടുകൂടി ഓടിപ്പോവുകയോ ചെയ്യുകയല്ല കരണീയം. യേശുവിന്റെ ഉത്തമനായ അനുയായി എന്ന നിലയിൽ ആ ക്രൂശു വഹിച്ചാലും. യേശു കുരിശു വഹിച്ചു. ശോകത്തിന്റെ പാതയിൽ അദ്ദേഹം വഴിനടത്തുന്നു. അദ്ദേഹത്തെക്കാൾ മെച്ചപ്പെട്ട ഒരു വഴികാട്ടിയെ ആഗ്രഹിക്കാനില്ല! അദ്ദേഹം ഒരു കുരിശാണു വഹിക്കുന്നതെങ്കിൽ, അതിനേക്കാൾ മെച്ചപ്പെട്ട എന്തു ഭാരമാണ് നിങ്ങൾക്ക് ആഗ്രഹിക്കാവുന്നത്? ക്രൂശിന്റെ മാർഗ്ഗമാണ് സുരക്ഷിതത്വത്തിന്റെ മാർഗ്ഗം. മുള്ളുനിറഞ്ഞ അതിന്റെ പാതകളിലൂടെ നടക്കാൻ പേടിക്കേണ്ട.

വാൽസല്യഭാജനങ്ങളേ, കുരിശ് തൂവൽകൊണ്ടു നിർമ്മിച്ചതല്ല, സൂര്യപടംകൊണ്ട് അതിനു മൃദുലാവരണം തയിച്ചുചേർത്തിട്ടുമില്ല. അനുസരണമില്ലാത്ത തോളുകളിൽ അത് വളരെ ഭാരമുള്ളതും കയ്പുനിറഞ്ഞതുമായിത്തോന്നും. പക്ഷേ അത് ഇരുമ്പുകുരിശല്ല—നിങ്ങളുടെ ഭയം അതിന് ഇരുമ്പിന്റെ നിറം കൽപിച്ചിരിക്കാമെങ്കിലും, അതൊരു മരക്കുരിശാണ്. മനുഷ്യന് അത് ചുമക്കാൻ കഴിയും...,ശോകപുരുഷനായ യേശു ആ ഭാരം ചുമന്നുവല്ലൊ....യേശു അതു ചുമന്നുവെന്നും, അതിനു നല്ല പരിമളഗന്ധമാണുള്ളതെന്നും ഓർമ്മിക്കുക. അതിനെത്തുടർന്നു കിരീടം ലഭിക്കുമെന്നും ഓർമ്മിക്കുക.ഭാവിയിൽ ലഭിക്കാനിരിക്കുന്ന മഹിമയുടെ വൈപുല്യം സംബന്ധിച്ച ചിന്ത ഇന്നത്തെ നമ്മുടെ ബുദ്ധിമുട്ടുകളുടെ ഭാരത്തെ വളരെയധികം ലഘുകരിക്കുന്നതാണ്.

—സി. എച്ച്. സ്പർജൻ

z z z z

# ക്രൂശാരോഹണ കഥയിലെ വീര നായികമാർ

### പി. സി. ആൻഡ്റൂസ്

II

ക്രൂശിൻ ചുവട്ടിൽനിന്ന മഗ്ദലന മറിയം അചഞ്ചലമായ വിശ്വാസത്തിന്റെയും അപാരമായ ദൈവഭക്തിയുടെയും പ്രതീകമാണ്. ലോകത്തിലെ ഒന്നാമത്തെ വനിതാറിപ്പോർട്ടർ എന്ന നിസ്തുല പദവി അവൾക്കുള്ളതാണ്, ആ ശ്രേഷ്ഠകൃത്യം അവളെ നിത്യസ്മരണാർഹയാക്കിത്തീർത്തിരിക്കുന്നു. ഞായറാഴ്ച അതിരാവിലെ അവൾ കല്ലറ കാൺമാൻ പോയി. പുനരുത്ഥാനവിവരം അറിഞ്ഞ മറിയ കല്ലറക്കൽ പുറത്തു കരഞ്ഞുകൊണ്ടു നിന്നു. അനന്തരം അവൾ ഭയവും മഹാസന്തോഷവും നിറഞ്ഞ് വേഗം കല്ലറവിട്ട് ശിഷ്യന്മാരോഴ് അറിയിപ്പാൻ ഓടിപ്പോയി. പുനരുത്ഥാനശേശം യേശു ആദ്യമേ വെളിപ്പെട്ടതും മഗ്ദലനമറിയക്കായിരുന്നു. യേശുവിന്റെ ഒഴിഞ്ഞുകിടന്ന ശവക്കല്ലറ സംബന്ധിച്ച സംഭവകഥയിലെ പ്രധാനനായികയും മഗ്ദലക്കാരത്തിയാണ്. കരയുന്നതിനിടയിൽ അവൾ കല്ലറയിൽ കുനിഞ്ഞുനോക്കി. കല്ലറയ്ക്കൽ ആദ്യമായി കേട്ട വചനവും ''സ്ത്രീയെ,, എന്നതായിരുന്നു. അജ്ഞാതനായി നിന്ന യേശു ആദ്യം പറഞ്ഞതും ''സ്ത്രീയെ നീ എന്തിനു കരയുന്നു? ആരെ ആരായുന്നു?

വെറും ദുർവൃത്തയും മദാലസയുമായ മഗ്ദലന മറിയാമി

---

## ഈസ്റ്റർ പുതുജീവൻ

തോമസ് പറഞ്ഞു: ''എന്റെ കർത്താവും എന്റെ ദൈവവും ആയുള്ളോവേ.,,

യേശു അവനോടു പറഞ്ഞു: ''നീ എന്നെ കണ്ടതുകൊണ്ടുവിശ്വസിച്ചു. കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ.,, യോഹന്നാൻ 20: 28, 29.

പുതുതായി ആരംഭിക്കുക, വീണ്ടും തുടങ്ങുക....എന്തൊരു പ്രലോഭനീയമായ ചിന്ത! ഇതുതന്നെയാണ് തേജസ്കരിക്കപ്പെട്ട ക്രിസ്തുവിന്റെ വാഗ്ദാനവും. ഉദ്ധരിക്കപ്പെട്ട, രക്ഷിക്കപ്പെട്ട മനുഷ്യന്റെ പുതിയ രൂപം പുതിയനിയമം വിശദമായി ചിത്രീകരിക്കുന്നുണ്ട്. ഒന്നാമതായി അവൻ ക്രിസ്തുവിലാണ്—തന്മൂലം ഒരു പുതിയ സൃഷ്ടിയും— എല്ലാ വസ്തുക്കളും പുതുതായിത്തീർന്നു. അവനൊരു പുതിയ പേരുണ്ട്. അവൻ ഒരു പുതിയ പാട്ടുപാടുന്നു. ഒരു പുതിയ സ്വർഗ്ഗത്തിൻ കീഴിലാണ് അവൻ പാർക്കുന്നത്. ഒരു പുതിയ ഭൂമിയിലാണു നടക്കുന്നത്. ഒരു കല്പന അവനു ലഭിച്ചിട്ടുണ്ട്—സ്നേഹം. അത് അനുസരിച്ചു ജീവിക്കുന്ന പക്ഷം, പുതിയ യരുശലേം വെളിപ്പെട്ടുകിട്ടും.

പുതിയ ചെരുപ്പുകടിക്കും, കോടിവസ്ത്രങ്ങൾ എത്ര മോടിയേറിയതായാലും, പുരുഷന്മാരെ സംബന്ധിച്ചിടത്തോളമെങ്കിലും അത്ര ജനസമ്മതമല്ല. പുതിയ കാർ കുറച്ചൊന്ന് ഓടിമെരുങ്ങണം...പുതുജീവന് വിശ്വാസം ആവശ്യമാണ്. മരണത്തിന്റെ ശവകുടീരത്തിലൂടെയും പടിവാതിലൂടെയുമാണ് നാം ആനന്ദപ്രദമായ പുനരുത്ഥാനത്തിലേക്കു പ്രവേശിക്കുന്നത്. എന്നാൽ, പാപങ്ങളുടെ പഴകിജീർണ്ണിച്ച തുണ്ടങ്ങൾ ഉരിഞ്ഞു ദൂരെയെറിയുക ഒരു സാദ്ധ്യതയാക്കിത്തീർക്കുന്ന കൃപ, ''എന്റെ രക്തത്തിന്റെ പുതിയ നിയമം,, നമുക്ക് ലഭ്യമായിത്തീർന്നിരിക്കുന്നു. —മെരഡിത്ത് ബി. ഡ്യൂയി. (കെന്നത്ത് എൻ. റോസ്സിന്റെ A Lenten Anthology യിൽ നിന്ന്.)

നെ ഒരു നിമിഷംകൊണ്ടു്, ചാരിത്ര്യചാരുമൂർത്തിയാക്കിത്തീർത്ത സ്നേഹസ്വരൂപനെ അവൾ സദാ അനുഗമിച്ചു. ക്രിസ്തുനാഥനുവേണ്ടി അവൾ സ്വജീവനെ ബലി അർപ്പിച്ചു. മിശിഹായുടെ സ്നേഹത്തിൽനിന്നു് അവളെ വേർതിരിക്കുന്നതിനു ഞെരുക്കത്തിനോ പീഡനത്തിനോ പട്ടിണിയ്ക്കോ നഗ്നതയ്ക്കോ ആപത്തിനോ വാളിനൊ ഒന്നിനും സാധിച്ചില്ല. നാഥൻ ക്രൂശിലെ ക്രൂരയാതനകൾ അനുഭവിക്കുന്ന സമയം കരൾക്കരുത്തോടുകൂടി അവൾ കുരിശിൻചുവട്ടിൽ നിന്നിരുന്നു. അവളുടെ ഹൃദയമനസ്സുകൾ ക്രിസ്തുവിന്റേതുമായി അലിഞ്ഞു ചേർന്നിരുന്നു. നാഥനെ തിരിച്ചറിഞ്ഞ മാത്രയിൽ "റബ്ബൂനി," എന്നുള്ള അവളുടെ സംബോധന ബൈബിൾ കഥയിലെ ഏററം നാടകീയമായ ഒന്നത്രെ. വിഷമഘട്ടത്തിലെ നക്ഷത്രമായ സ്നേഹത്തിന്റെയും അനശ്വരമായ ധീരതയുടെയും പ്രതീകം.

## മേരിക്ലെയോപ്പാസ്

കന്യകമറിയാമിന്റെ ചാർച്ചക്കാരി എന്ന നിലയിൽ ക്ലെയോപ്പാവിന്റെ പത്നി മറിയയുടെ കഥ ശ്രദ്ധേയമാണു്. കുരിശിന്റെ ചുവട്ടിൽനിന്ന മഹിളാമണികളിൽ ഈ മേരിയും മഗ്ദലക്കാരത്തിയോടൊപ്പം ക്രിസ്തുനാഥഭക്തിയിൽ മുൻപന്തിയിലാണു്. ഗോൽഗോഥായിലേയ്ക്കുള്ള ശോകമൂകമായ യാത്രയിൽ മേരി ശോകവിവശയായി നാഥനെ അനുഗമിച്ചു—വിശ്വാസത്തിലും ശുശ്രൂഷയിലും അവൾ ഒട്ടും പിന്നോക്കമായിരുന്നില്ല. വെളുപ്പാൻകാലം കല്ലറ സന്ദർശിച്ചവരിൽ അവളും ഉൾപ്പെടുന്നു. പുനരുത്ഥാനവാർത്ത പ്രസിദ്ധപ്പെടുത്താൻ ഓടിപ്പോയപ്പോൾ യേശുവിനെ കണ്ടെത്താൻ ഭാഗ്യമുണ്ടായ മററെ മറിയ പുതിയനിയമചരിത്രത്തിലെ ഒരു വീരനായികയാണു്.

മറിയ, എന്ന നാമം പുതിയനിയമത്തിൽ ഉദ്ദേശം 50 സ്ഥാനങ്ങളിൽ ആവർത്തിച്ചാവർത്തിച്ചു പറയപ്പെടുന്ന ഒന്നാണു്. ആകെ ആറു വനിതകൾ പ്രസ്തുത പേരിൽ അറിയപ്പെടുന്നു. പഴയനിയമത്തിൽ ഈ സംജ്ഞ മോശയുടെ സഹോദരിയായ മിറിയാമിനു മാത്രമെ നൽകിക്കാണുന്നുള്ളു. ബൈബിൾ ഗ്രന്ഥത്തിലെ ഉത്തമസ്ത്രീകളുടെ കൂട്ടത്തിൽ ക്രൂശാരോഹണരംഗത്തു് ഭയരഹിതരായി നിലകൊണ്ട ഈ മൂന്നുമറിയമാരും അവരുടെതായ സ്വന്തം വ്യക്തിത്വത്തിൽ ഉറച്ചുനിന്നവരും തന്മൂലം ആധുനികതലമുറയ്ക്കു് ആദ്ധ്യാത്മികമായ മാർഗ്ഗനിർദ്ദേശം നൽകുന്നവരുമാണു്.

## പീലാത്തോസിന്റെ പത്നി

റോമൻ നീതിന്യായക്കോടതി മുമ്പാകെ ക്രിസ്തുനാഥനനുകൂലമായി ശബ്ദം ഉയർത്തിയ ഈ മഹിളാമണി ഒരു അസാമാന്യ ധീരമനസ്കയായിരുന്നു. അവരുടെ നാമം വേദത്തിൽ പറയുന്നില്ല. ക്ലോഡിയ പ്രോക്കുള എന്നാണു് പാരമ്പര്യം. സീസർ ഓഗസ്റ്റസ് ചക്രവർത്തിയുടെ പൗത്രിയും ടിബേരിയസ് ചക്രവർത്തിയുടെ മുൻവിവാഹത്തിലുണ്ടായ പുത്രിയുമായിരുന്നു എന്നും അവൾ യഹൂദമതം സ്വീകരിച്ചിരുന്നു എന്നും ചില ദൈവശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. ഈ വനിത പലപ്പോഴും യേശുവിനെപ്പററിയും തന്റെ ദിവ്യപ്രബോധനങ്ങളെപ്പററിയും കേട്ടിരുന്നിരിക്കണം.

ക്രിസ്തു റോമൻ ഗവർണറുടെ മുമ്പിൽ ഒരു തടവുപുള്ളിയായി നിൽക്കുന്നു. ഒരു വലിയ അക്രമിയെയും കുററവാളിയെയുംപോലെ—പരീശന്മാരും പുരോഹിത പ്രമാണികളും ജനങ്ങളും വ്യാജമായ കുററാരോപണം അടിക്കടി നടത്തുന്നു. ഈ ദുർഘടഘട്ടത്തിൽ മനസ്സാക്ഷിയുടെ കനത്ത പ്രഹരമേററ പീലാത്തോസ് യേശുവിനെ രക്ഷിപ്പാൻ ഒരുപായം പ്രയോഗിക്കുന്നു. തദവസരത്തിൽ സ്വപത്നിയുടെ ഒരു അടിയന്തരസന്ദേശവുമായി ഒരു ദൂതൻ ഓടിവരുന്നു. എന്താണു് അതിലെ ഉള്ളടക്കം?

"ആ നീതിമാന്റെ കാര്യത്തിൽ ഇടപെടരുതു്. അവൻ നിമിത്തം ഞാൻ ഇന്നു സ്വപ്നത്തിൽ വളരെ കഷ്ടതകൾ സഹിച്ചു," റോമൻനിയമം എന്തു പറയുന്നു? നീതിനിർവഹണത്തിൽ യാതൊരു സ്ത്രീയും ഇടപെടാൻ പാടില്ല. നിയമാനുസൃതമായ നടപടികളിൽ ഒരു നിർദ്ദേശം ഉന്നയിക് പോലുമരുതു്. എന്നാൽ യഹൂദജനതയുടെയും അധികൃതജന ത്തിന്റെയും നീചനീചവും നീതിരഹിതവുമായ പെരുമാററ കണ്ടുകൊണ്ടു് ഒരു നിമിഷമെങ്കിലും നിശ്ശബ്ദമായിരിക്കാൻ കുലീനവംശജയായ ആ മനസ്വിനിക്കു കഴിഞ്ഞില്ല. സ്വഭർത്താവു് ചെയ്യാനുദ്ദേശിക്കുന്ന അധർമ്മത്തിന്റെ ഭീകരതയെപ്പററി ഓർത്തപ്പോൾ എങ്ങനെയെങ്കിലും അതിൽനിന്നു അദ്ദേഹത്തെ പിന്തിരിപ്പിക്കുന്നതിനുള്ള അത്യാകാംക്ഷ അവളെ പ്രേരിപ്പിച്ചു. പക്ഷേ, ആ ധീരവനിതയുടെ അഭിലാഷം സഫലീകൃതമാകുന്നതിനോ അപേക്ഷയും ഹർജിയും സ്വീകരിക്കപ്പെടുന്നതിനോ ഇടയായില്ല. ക്രിസ്തുനാഥനെ കുരിശിൽ തറയ്ക്കുവാൻതന്നെ പീലാത്തോസ് ഉത്തരവിട്ടു. നീതിമാനെ സ്വപ്നം കണ്ട ആ സുകൃതിനി എല്ലാവനിതകൾക്കും ഒരു മാതൃകയാണു്. ദൈവം സ്ത്രീകൾക്കായി നിശ്ചയിച്ചിട്ടുള്ള കടമ ആ മഹതി നിറവേററി. അതായതു് ദാമ്പത്യജീവിതത്തിൽ കുടുംബത്തിലെ സജീവമനസ്സാക്ഷിയും ഭർത്താവിന്റെ കാവൽക്കാരിയുമായിരിക്കുക.

## വെറോനിക്കാ

നിരപരാധിയും നിന്ദിതനും എന്നാൽ സ്നേഹസമ്പന്നനുമായ ക്രിസ്തുവിനെ സമാശ്വസിപ്പിച്ച മററൊരു യോഷാരത്നമാണു് വെറോനിക്കാ. സുവിശേഷങ്ങളിൽ ഈ നാമം കാണുന്നില്ല. എന്നാൽ പാരമ്പര്യം അവളുടെ സേവനത്തെ പ്രകീർത്തിക്കുന്നുണ്ടു്. ശിരസ്സിൽ മുൾക്കിരീടമണിഞ്ഞ് തോളിൽ ഭാരമേറിയ കുരിശും വഹിച്ചുകൊണ്ടു് ഗോൽഗോഥായിലേയ്ക്കു പോകവെ, മറിഞ്ഞുവീണും പിടഞ്ഞെഴുന്നേററും ക്ഷീണിതഗാത്രനായി ഗമിക്കുന്ന പീഡിതനായ പരമരക്ഷകനെ കണ്ടു് അവളുടെ തരളിതഹൃദയം വെന്തുനീറി. നിറഞ്ഞ കണ്ണുകളോടും പതറുന്ന ഹൃദയമനസ്സുകളോടുംകൂടെ പടജ്ജനങ്ങളെയോ അലറുന്ന ബഹുജനങ്ങളെയോ ഭയപ്പെടാതെ അവൾ മുന്നോട്ടുവന്നു. ഒരു തുവാലകൊണ്ടു് യേശുവിന്റെ രക്തപങ്കിലമായ മുഖം അവൾ തുടച്ചു. ആ തുവാല യേശു അവൾക്കു് തിരിച്ചുകൊടുത്തപ്പോൾ അവിടുത്തെ ദുഃഖാർത്തമായ വദനബിംബത്തിന്റെ ശീതളപാവനഛായ അതിൽ മുദ്രിതമായിരുന്നുവെന്നാണു് പാരമ്പര്യം.

സ്നേഹനിധിയായ വെറോനിക്കായെപ്പോലെ യേശുവിന്റെമേൽ നമുക്കും ആർദ്രത തോന്നി അവിടുത്തെ തിരുമുഖം നാമും തുടയ്ക്കണം. നമ്മുടെ സമസ്തസൃഷ്ടികളുടെ, നാം തുടയ്ക്കുന്ന ഒരോ തുള്ളി കണ്ണീരും, ക്രിസ്തുവിനുവേണ്ടി നാം സഹിക്കുന്ന ഓരോ നിന്ദനവും യേശുവിന്റെ രക്തംപുരണ്ട തിരുമുഖം തുടയ്ക്കുന്നതിനായി നാം നൽകുന്ന പട്ടുതൂവാലകളായിത്തീരും. അങ്ങനെ അവിടത്തെ തിരുവദനത്തിന്റെ അക്ഷയമായ ഛായ നമ്മുടെ ആത്മാവിലും പതിക്കുമെന്നുള്ളതിൽ സന്ദേഹമില്ല.

---

# ക്രൂശിലെ ഏഴു മഹദ്വചനങ്ങൾ

ഫാദർ എം. വി. ജാർജ്ജ്

ദു:ഖവെള്ളിയാഴ്ച ധ്യാനം പലവിധത്തിൽ നടത്താറുണ്ട്. ക്രൂശിൻെറ അഗാധമായ അർത്ഥം മനുഷ്യഹൃദയങ്ങളിൽ പതിക്കുവാനാണ് ദു:ഖവെള്ളിയാഴ്ച ശ്രമിക്കേണ്ടതു്. അന്ന് ക്രൂശിൻെറ ചുററും നിൽക്കുന്ന വ്യക്തികളെക്കുറിച്ച് ധ്യാനിച്ചാലും, അന്നത്തെ വായനഭാഗങ്ങൾ ചിന്താവിഷയമാക്കിയാലും സുപ്രധാനധ്യാനവിഷയം ക്രൂശായിരിക്കണം. അന്നത്തെ സംഭവങ്ങൾ എല്ലാം തന്നെ ക്രൂശ് എന്ന വലിയ സംഭവത്തിൻെറ മാററു കൂട്ടുന്നവയത്രെ. ആ വെള്ളിയാഴ്ചയുടെ മഹത്വം എത്ര വർഷം ധ്യാനിച്ചാലും ഗ്രഹിച്ചു കഴിയുകയില്ല. ആദാം പറുദീസായിൽ നിന്നിറങ്ങിപ്പോയ വെള്ളിയാഴ്ചയുടെ ശാപം തീർത്തതു് പറുദീസായുടെ വാതിൽ തുറന്ന ദു:ഖവെള്ളിയാഴ്ചയായിരുന്നു എന്ന് പലവിധത്തിൽ അന്നത്തെ പ്രമ്യോനകൾ ചൂണ്ടിക്കാണിക്കുന്നതു് എത്രയോ അർത്ഥഗർഭമാണ്. പാശ്ചാത്യസഭകളിൽ സാധാരണയായി ക്രൂശിലെ ഏഴു മൊഴികളെക്കുറിച്ച് ഏഴുപേർ പ്രസംഗിക്കുന്ന സംയുക്ത ആരാധന ദു:ഖവെള്ളിയാഴ്ച നടത്തുന്ന രീതി കണ്ടിട്ടുണ്ട്. ആകയാൽ ഏഴു മൊഴികളെ ആസ്പദമാക്കി അനേക ചെറുപുസ്തകങ്ങളും ഇംഗ്ലീഷു ഭാഷയിൽ സുലഭമാണ്. ക്രൂശു കൊണ്ടു സാധിച്ച ഏഴു കാര്യങ്ങളായി ഏഴു മഹദ് വചനങ്ങളെ പഠിക്കാം.

1) ക്ഷമ. "പിതാവേ, ഇവർ ചെയ്യുന്നതു് ഇന്നതു് എന്ന് ഇവർ അറിയായ്കകൊണ്ടു് ഇവരോടു ക്ഷമിക്കേണമെ,, (ലൂ 23: 34). നമ്മുടെ കർത്താവിൻെറ മനുഷ്യാവതാരകാലത്തു് അരുളിച്ചെയ്ത എല്ലാ വചനങ്ങളും ഇതിൻെറ കീഴെ ആണെന്ന് ചൂണ്ടിക്കാണിക്കുന്ന പണ്ഡിതന്മാരുണ്ട്. Jesus said many wonderful things, but He rarely said anything more wonderful than, 'Father, forgive them'' പിതാവിൻെറ ക്ഷമ പാപികൾക്കു ലഭിക്കുവാനായിരുന്നു ക്രൂശുമരണം. തൻെറ ആ പ്രാർത്ഥന ആർക്കു വേണ്ടിയായിരുന്നു? പീലാത്തോസിനെ അന്ധനാക്കിയതു് അവൻെറ ഭീരുത്വവും, ഹേരോദാവിനെ അവൻെറ സുഖലോലുപത്വവും, കൈയ്യാഫാ പ്രഭൃതികളെ അവരുടെ മതഭ്രാന്തും, പട്ടാളക്കാരെ അവരുടെ നിയമാവലിയും, തന്നെ തുപ്പിയ വഴിപോക്കരെ അവരുടെ അജ്ഞതയും ആയിരുന്നു എന്നും കർത്താവു് ഗ്രഹിച്ചിട്ട് അവർക്കെല്ലാം വേണ്ടി പ്രാർത്ഥിക്കുകയായിരുന്നു. അതു മാത്രമല്ല, മനുഷ്യരാശി മുഴുവനും പാപത്തിൽ നിപതിക്കുന്നതിനാൽ ഏവരും തൻെറ ശത്രുക്കളാണെങ്കിലും അവർക്കെല്ലാംവേണ്ടി താൻ പ്രാർത്ഥിച്ചു എന്നും നിരൂപിക്കാം. ക്രിസ്ത്യാനിത്വം സ്നേഹമാകുന്നു. സ്നേഹം അതിരററതത്രെ. ശത്രുക്കളെ മിത്രങ്ങളാക്കുവാൻ കഴിയുന്ന ക്ഷമയാണ് ക്രിസ്തു കാണിച്ച സ്വർഗ്ഗീയസ്നേഹം. ശൗൽ പൗലോസായതു് സ്തേഫാനോസ് കല്ലേറു കൊണ്ടപ്പോൾ, "കർത്താവേ ഈ പാപം ഇവരുടെമേൽ നിർത്തരുതേ,, എന്നു പ്രാർത്ഥിച്ചതു കേട്ടതിനാലായിരിക്കണം. ബറബ്ബാസിനെ ചോദിച്ചതിൻെറ പിറകിൽ അജ്ഞതയുണ്ടെന്ന് വി. പത്രോസും ധരിച്ചിരുന്നു (അ.പ്ര. 3:14—17) പ്രവാചകന്മാർ പറഞ്ഞതു് അറിയാതിരുന്നതിനാലാണ് യഹൂദന്മാർ മശിഹായെ കൊല്ലുവാൻ പീലാത്തോസിനോടാവശ്യപ്പെട്ടതെന്ന് വി. പൗലോസും പറയുന്നു (അ. പ്ര. 12: 27)

ക്രൂശുമരണം മനുഷ്യരാശിക്കു പാപക്ഷമ ലഭ്യമാക്കുവാൻ മാത്രമല്ല തൻെറ ഭക്തന്മാരെ പരസ്പരം ക്ഷമിക്കുന്നവരാക്കുവാൻ കൂടിയായിരുന്നു. ദൈവം ക്രിസ്തുവിൽ നമ്മോടു ക്ഷമിച്ചിരിക്കുന്നതുപോലെ നാമും അന്യോന്യം ക്ഷമിക്കേണം. (എഫെ. 4:32). മാനവരാശി കണ്ട യുദ്ധങ്ങളുടെ എല്ലാം ...ന്നം ശത്രുക്കളോടു ക്ഷമിക്കുവാനുള്ള മനസ്സില്ലായ്മകൂടെ ...ിരുന്നു എന്നു പറയാം: അനീതിയായി ഉടുപ്പിനു പി...ന്നവനു പുതപ്പുകൂടി കൊടുക്കുവാനും, ശത്രുവിനു വിശക്കുന്നു എങ്കിൽ ഭക്ഷണം നൽകുവാനും കല്പിച്ച മിശിഹാ അഭൗതികമായ സ്വർഗ്ഗീയ പൗരത്വലക്ഷണം വിവരിക്ക മാത്രമായിരുന്നു. സ്വർഗ്ഗീയപൗരൻ ഈ ലോകത്തിൽത്തന്നെ ക്ഷമിക്കണമെന്നു പഠിപ്പിക്കുകയായിരുന്നു. ക്രിസ്ത്യാനിത്വം സ്നേഹം കൊണ്ടു നീതി വരുത്തുന്നു.

2) തുറന്ന പറുദീസാ. "ഇന്നു നീ എന്നോടുകൂടി പറുദീസായിലിരിക്കും,, (ലൂ 28:43)

പാപക്ഷമയുടെ പ്രതിഫലമായ പറുദീസയും ക്രൂശു നൽകുന്നു. രണ്ടു കള്ളന്മാരും ആദ്യം തന്നെ നിന്ദിച്ചെങ്കിലും വലത്തുഭാഗത്തെ കള്ളൻ തൻെറ ആദ്യത്തെ പ്രാർത്ഥന കേട്ടതുകൊണ്ടായിരിക്കണം മിത്രമായിത്തീർന്നു. "നീ രാജത്വം പ്രാപിച്ചു വരുമ്പോൾ എന്നെയുംകൂടി ഓർത്തുകൊള്ളണമെ,, എന്നു മാത്രമെ അവൻ പ്രാർത്ഥിക്കുന്നുള്ളു. പക്ഷെ അവൻ ചോദിച്ചതിൽ അധികം അവനു ലഭിക്കുന്നു. യഥാർത്ഥ അനുതാപിക്കു പ്രതിഫലം പിന്നീടല്ല,, ഇന്നുതന്നെ ആരംഭിക്കുന്നു. അവനെ ഓർക്കുക മാത്രമല്ല, കൂടെ പറുദീസായാകുന്ന തൻെറ ശരീരത്തോടു ചേർക്കുന്നു. താൻ പാതാളത്തിൽ പോയപ്പോൾ കള്ളനു പാതാളം പറുദീസായായി അനുഭവപ്പെട്ടു. കർത്താവിനോടു കൂടിയുള്ള വാസം എവിടെയായാലും പറുദീസാ തന്നെ. കള്ളൻെറ കൈമുതൽ ഒന്നും നോക്കിയല്ല, അവൻെറ മനം തിരിവു മാത്രം വിലമതിച്ചാണ് അവനുവേണ്ടി പറുദീസാ തുറന്നതു്. ആദാമിൻെറ പാപത്താൽ അടയ്ക്കപ്പെട്ട പറുദീസാ തുറന്നതു് ക്രൂശാകുന്ന താക്കോലും അതിൽ ആദ്യം കയറിയ വ്യക്തി വലത്തുഭാഗത്തെ കള്ളനും! യേശുക്രിസ്തുവിൻെറ മുഖത്തു ശോഭിച്ച ദൈവമഹത്വം കള്ളന് അനുതാപം ഉണ്ടാക്കിയതുപോലെ ഇന്നും ദുഷ്ടന്മാരെ ശിഷ്ടന്മാരാക്കിക്കൊണ്ടിരിക്കുന്നു (2 കൊരി. 4:6) ദൈവികമായ ദു:ഖം നിഷ്ഫലമല്ലതന്നെ. (7:10) വി: മാമോദീസായും വി. കുർബാനയും മനുഷ്യരാശിയുടെ രക്ഷക്കായി കൃപാമാർഗ്ഗങ്ങളായി സ്ഥാപിച്ചവൻ തന്നെ, തൻെറ Special dispensation ഉപയോഗിച്ച് യാതൊരു കൂദാശയും കൈക്കൊള്ളാൻ അവസരം ഇല്ലാതെപോയ അനുതപിച്ച കള്ളനെയും പറുദീസായിലേക്കു കൂടെ പ്രവേശിപ്പിക്കുകയാണ്. മാമോദീസാ ഏൽക്കാൻ സമയവും സൗകര്യവുമുള്ളവർ ആ മാർഗ്ഗങ്ങൾ സ്വീകരിക്കുകതന്നെയാണ് വേണ്ടതു്. പറുദീസായും പാതാളവും തമ്മിലുണ്ടായിരുന്ന പിളർപ്പു് കർത്താവിൻെറ മരണത്താലും പാതാളപ്രവേശനത്താലും തീർത്തു എങ്കിലും അനുതപിക്കാത്ത ആർക്കും പറുദീസായുടെ വാതിൽ തുറക്കപ്പെടുകയില്ല. അല്ലായിരുന്നുവെങ്കിൽ ഇടത്തുഭാഗത്തെ കള്ളനും കർത്താവു രക്ഷ നൽകുമായിരുന്നു. മഴ പെയ്യുമ്പോൾ കുടം കമഴ്ത്തിവയ്ക്കുന്നവർക്ക് ഒരു തുള്ളി ജലംപോലും ലഭിക്കയില്ലല്ലോ. ഏവർക്കും വന്ന പറുദീസാനഷ്ടം ഏവർക്കും പറുദീസാ ലാഭമാക്കുവാൻ പുത്രൻതമ്പുരാൻ മരിച്ചു എങ്കിലും ചിലർ മാത്രം അതു കരഗതമാക്കുകയും അനേകർ നഷ്ടപ്പെടുത്തുകയും ചെയ്യും. രക്ഷ എന്നതു ദൈവത്തിൻെറ ദാനമെങ്കിലും കൈമലർത്തുന്നവർക്കു മാത്രമേ അതു ലഭിക്കൂ. ഈ ദു:ഖവെള്ളിയാഴ്ച നാം ക്രൂശു കുമ്പിടുമ്പോൾ കള്ളനോടുകൂടി ഞങ്ങളും ചൊല്ലുന്നു എന്ന് ഏററ പറയുന്ന വാചകം അർത്ഥപൂർണ്ണവും ആത്മാർത്ഥവുമായിരിക്കട്ടെ.

"അതിനാലെ ഞങ്ങളുടെ ആത്മാക്കൾക്കു രക്ഷയുണ്ടായി എന്നു സ്ളീബായെ ഞങ്ങൾ കുമ്പിടുന്നു. മിശിഹായെ നീ രാജത്വം പ്രാപിച്ചു വരുമ്പോൾ ഞങ്ങളേയും ഓർത്തുകൊള്ളേണമെ എന്നു കള്ളനോടുകൂടി ഞങ്ങളും ചൊല്ലുന്നു.,,

3. പുതിയ ലോകകുടുംബസൃഷ്ടി: "ഇതാ നിൻെറ മകൻ.. ഇതാ നിൻെറ അമ്മ,, യോഹ. 19:26)

ക്രൂശിലെ മൂന്നാമത്തെ മഹദ്വചനം രണ്ടു വ്യക്തികളെ പരസ്പരം ഭരമേല്പിക്കുന്ന ഒരു ചെറു സംഭവമായി വീ

ക്ഷിച്ചാൽ പോരാ. ഏദൻ പറുദീസയിലെ ഏക കുടുംബം പാപത്താൽ പല ഭവനങ്ങളായി പോയതിനു പരിഹാരമായി ക്രൂശുമരണത്തോടുകൂടി ഒരു നൂതനകുടുംബം നമ്മുടെ കർത്താവു സൃഷ്ടിക്കയാണു്. നമ്മുടെ കർത്താവിൻെറ മാതാവിനു മററു സ്വന്തമക്കാരം ഉണ്ടായിരുന്നെങ്കിൽ മാതാവിനെ യോഹന്നാൻെറ ഉത്തരവാദിത്വത്തിൽ ആക്കേണ്ടയാവശ്യം ഉദിക്കയില്ലായിരുന്നുവെന്നു തീർത്തു പറയാം. ക്രൂശിൽവച്ചു സൃഷ്ടിച്ച പുതു കുടുംബത്തിൽ ചേരുന്ന ഏവരുടെയും മാതാവായിരുന്നു ദൈവപ്രസവിത്രി കന്യകമറിയാം. അവരം സഭയുടെ മാതാവാണു്. അവളുടെ മദ്ധ്യസ്ഥത സഭാമക്കാരക്കെല്ലാം ലഭ്യമായ ഒരു അമൂല്യപദവിയത്രെ. രണ്ടാമത്തെ ഹവ്വായുടെ മാതൃത്വം സ്വീകരണം പുതുകുടുംബത്തിലെ അംഗങ്ങാക്കു അപരിത്യാജ്യമാണു്.

കൂടാതെ സഭയാകുന്ന കുടുംബത്തിൽ ഉച്ചനീചത്വത്തിനോ, ജാതിവ്യത്യാസത്തിനോ സാമ്പത്തികചൂഷണത്തിനോ അനുവാദമില്ല. നേരേമറിച്ചു് ഏവരും പരസ്പരം ഏകകുടുംബത്തിൻെറ അംഗങ്ങളായി വർത്തിക്കണം. പ്രായമായവരെ മാതാപിതാക്കന്മാരായും, നേരെ മൂത്തവരാകാൻ പ്രായമുള്ളവരെ ജ്യേഷ്ഠന്മാരായും, മൂത്ത സഹോദരിമാരായും, ഇളയവരെ അനുജന്മാരും കൊച്ചുപെങ്ങന്മാരായും കാണുവാൻകൂടി കർത്താവു് ആവശ്യപ്പെടുകയാണു്. ‚‚ഇതാ എൻെറ മാതാവും പിതാവും, സഹോദരീസഹോദരന്മാരും,, എന്നു ദൈവഇഷ്ടം ചെയ്യുന്നവരെക്കുറിച്ചു കർത്താവു ചൂണ്ടിക്കാണിക്കുന്നു. (മത്താ. 12:49) ദൈവമാതാവും യോഹന്നാനും ദൈവഇഷ്ടത്തിനു ഒന്നാംസ്ഥാനം കൊടുത്തവരാകയാൽ മശിഹായുടെ നിത്യകുടുംബത്തിൻെറ അംഗങ്ങളായി. വി. യോഹന്നാൻ സാമ്പത്തിക ചുററുപാടുകരം ഉള്ള വ്യക്തി എങ്കിൽ അതു നിർദ്ധനയായ മശിഹായുടെ മാതാവിൻെറ ഭൗതിക ആവശ്യങ്ങരക്കായി ചെലവഴിക്കണം. മാതാ പാകട്ടെ ആത്മീകപ്രാർത്ഥനയിൽ യോഹന്നാനെ സഹായിക്കും. ‚‚ഓരോരുത്തനിൽനിന്നും അവനവൻെറ കഴിവു പോലെ,, ഓരോരുത്തർക്കും അവനവൻെറ ആവശ്യം പോലെ,, എന്ന തത്വമാണു് ഈ പുതിയ കുടുംബം പാലിക്കേണ്ടതു്.

ക്രിസ്തുവിനോടുകൂടി ദൈവത്തിൻെറ സകലസ്വത്തിനും മഹത്വത്തിനും വി. യോഹന്നാനെപ്പോലെ നമ്മെയും കൂട്ടവകാശികളാക്കുവാനാണു് നമ്മുടെ കർത്താവു മരിച്ചതു് (ഗലാ. 4:7) ഈ പുതിയ കുടുംബത്തിൽ കൂടിയാണു് അനേകമക്കളെ മഹത്വത്തിലേക്കു് കൊണ്ടുവരുന്നതു്. (ഹെബ്രാ. 2:10) സഭാംഗത്തിൻെറ പദവിയും ഉത്തരവാദിത്വവും വെറും രക്തബന്ധത്തിൽ ഒതുങ്ങിനിൽക്കുന്നതല്ല, ദൈവമാതാവു താൻ പ്രസവിച്ചു പാലൂട്ടി വളർത്തിയ പുത്രനെപ്പോലെ മറെറാരമ്മ പ്രസവിച്ച യോഹന്നാനെ സ്വീകരിക്കുന്നു. സഭയാകുന്ന കുടുംബത്തിൽ ഒരു പിതാവും, ഒരു മാതാവും, ഒരു കർത്താവും, ഒരു പരിശുദ്ധാത്മാവും ഒരു വിശ്വാസവും ഒരു സ്നേഹവും ഒരു മാമോദീസായുമേയുള്ള. അംഗങ്ങരം എല്ലാം സഹോദരീ സഹോദരന്മാരാണു്.

4. ലോക രക്ഷാഭിനിവേശം: ‚‚എനിക്കു ദാഹിക്കുന്നു.,,

അസ്ഥിപഞ്ജരമായി, രക്തം വിയർത്തു തലയിൽ മുരക്കിരീടം വഹിച്ചു്, ക്രൂശിൽ അതിവേദന അനുഭവിച്ചും കിടക്കുന്ന മിശിഹായും ദാഹിക്കുന്നതു് അവൻ ദിഗന്തങ്ങരം മുഴങ്ങുമാറു ദീനസ്വരത്തിൽ വിളിച്ചറിയിക്കുകയാണു്. ഈ കരച്ചിലിൽ സഹതാപം തോന്നാത്തതാർക്കു? പക്ഷേ വേദന ഇല്ലാതാക്കുന്ന കഞ്ചാവു ചേർത്ത കാടിവെള്ളം തനിക്കു നീട്ടിക്കൊടുത്തിട്ടു താൻ കുടിക്കുന്നില്ല. മിക്കവാറും ക്രൂശിൽ മരിക്കുന്ന ആർക്കും ചെയ്തുകൊടുക്കുന്ന ആ സൗജന്യം താൻ നിരസിച്ചു. താൻ വേദന മുഴവനും അനുഭവിച്ചുതന്നെ നമ്മെ രക്ഷിപ്പാൻ നിശ്ചയിച്ചു ക്രൂശു സ്വയമേവ ഏററവനാണു്. (യശ. 53)

പിന്നെ എന്താണീ ദാഹം? ശമര്യാക്കാരി സ്ത്രീയോടു വെള്ളം ചോദിച്ചവൻ ആ സ്ത്രീയെ പാപത്തിൽനിന്നു രക്ഷിപ്പാനായിരുന്നു ദാഹിച്ചതെന്നു വി. യോഹന്നാൻ 4—ാം അദ്ധ്യായം വ്യക്തമാക്കുന്നു. തൻെറ ദാഹം ആത്മാക്കളെ ആദായപ്പെടുത്തുവാനാണു്. ക്രൂശിലെ ദാഹവും ലോകരക്ഷയ്ക്കായിട്ടായിരുന്നു. ‚‚നിങ്ങരം ലോകമൊക്കെയും പോയി സകല ജാതികളെയും ശിഷ്യരാക്കിക്കൊരംവിൻ,, എന്നാണു്.

എനിക്കു ദാഹിക്കുന്നു.,. എന്നതിൻെറ അർത്ഥം. ശാരീരിക വേദനയും, വിശപ്പും, ദാഹവും താൻ സഹിച്ചതു് അതു കണ്ടെങ്കിലും പാപിക്കു് അനുതാപം ഉണ്ടാകുവാനാണു്. തൻെറ മരണം മനുഷ്യരാശിയോടുള്ള മാനസാന്തരപ്രസംഗമായിരുന്നു. അതു ദൈവസന്നിധിയിൽ നമുക്കു വേണ്ടിയുള്ള സമ്പൂർണ്ണ അനുസരണവും സമർപ്പണവും ആയിരുന്നു. ദു:ഖവെള്ളിയാഴ്ചയിലെ കർത്തൃദാഹം നാം വിസ്മരിക്കരുതു്. അതു തീർക്കുവാൻ നമ്മാലാവോളം പ്രവർത്തിക്കണം. ഒന്നാമതായി നമ്മുടെ പാപത്തെക്കുറിച്ചു് നാം അനുതപിക്കുമെങ്കിൽ താൻ തൃപ്തനാകും. രണ്ടാമതു മററുള്ളവരെ അനുതാപത്തിലേക്കു നയിക്കുവാൻ നാം പ്രവർത്തിക്കയും വേണം. മൂന്നാമതായി മാനവരാശിയുടെ ശാരീരികവിശപ്പും ദാഹവും കർത്താവിൻെറ വിശപ്പും ദാഹവുമായി വീക്ഷിച്ചു് അവയ്ക്കു പരിഹാരമുണ്ടാക്കണം. നാലാമതായി നാമും നീതിക്കായി വിശന്നുദാഹിക്കണം. അഞ്ചാമതായി, എന്നാൽ എല്ലായ്പോഴും സങ്കീർത്തനക്കാരനെപ്പോലെ ദൈവത്തോടു ചേരുവാൻ മാൻ നീർത്തോട്ടിലേക്കു് എന്നപോലെ നാം വാഞ്ഛിക്കണം. അ അങ്ങനെയെങ്കിൽ ക്രിസ്തുതന്നെ നമ്മുടെ ദാഹപരിഹാരത്തിനുള്ള ജീവജലം നമുക്കു തരും. (യോഹ. 7: 37) അവസാനത്തിൽ ‚‚അവർക്കു വിശക്കുകയും ദാഹിക്കയും ഇല്ല,, എന്ന സംതൃപ്തിയോടെ പറുദീസായിൽ നമുക്കു സ്ഥാനവും ലഭിക്കും. (വെളി. 7: 16).

5) മരണത്താൽ ജീവൻ: ‚‚എൻെറ പിതാവെ എന്നെ നീ കൈവിട്ടതെന്തു്?,, (മർക്കോ. 15: 34, മത്താ. 27:46) ‚‚ഏലോഹി ഏലോഹി ലാമാ ശബ്ക്ത്താനി,, ക്രൂശിലെ ഏഴു മൊഴികളിലേയ്ക്കും വ്യാഖ്യാനിക്കാൻ പ്രയാസമേറിയതും, എന്നാൽ എല്ലാമൊഴികളേക്കാളും അർത്ഥഗാംഭീര്യമുള്ളതും ഈ മൊഴിക്കാണു്. വി. മർക്കോസ് രേഖപ്പെടുത്തുന്നതും ഒന്നിലധികം സുവിശേഷങ്ങളിൽ കാണുന്നതും ആയ ഏക മൊഴി ഇതാണു്. ഇതു വ്യാഖ്യാനിക്കാൻ പ്രയാസമായതിനാൽ പല തെററായ നിഗമനങ്ങളിലും പലർ എത്തിച്ചേരാറുണ്ടു്. നമ്മുടെ കർത്താവു് ക്രൂശിൽ കിടന്നുകൊണ്ടു് 22—ാം സങ്കീർത്തനം ഉരുവിട്ടു എന്നേയുള്ളു എന്നു ചിലരും ഇതു തൻെറ മനുഷ്യത്വത്തിൻെറ ഒരു ബലഹീനതയായിരുന്നു എന്നു മററു ചിലരും വ്യാഖ്യാനിക്കുന്നതു് ഇതിൻെറ ആഴം അറിയായ്കയാലാണു്.

യഥാർത്ഥത്തിൽ നമ്മുടെ കർത്താവു് മരണം രുചിച്ചു നോക്കിയ ഈ വിനാഴികയിലാണു്, ഈ പ്രാർത്ഥനയാൽ ലോകരക്ഷ നേടിയെടുത്തതു് എന്നു നാം ഗ്രഹിക്കണം. ശരീരവുംആത്മാവും തമ്മിൽ വേർപെടുന്നതല്ല, ദൈവവുമായി വേർപെടുന്നതാണു് മരണം. ത്രിത്വത്തിൽ രണ്ടാമനായവൻ എപ്പോഴും ത്രിത്വത്തിൽത്തന്നെ ആകയാൽ ആ പ്രാർത്ഥനയിലും ‚‚എൻെറ പിതാവെ, എന്നും, എന്നാൽ താൻ ‚‚ക്രൂശിലെ മരണത്തോളം അനുസരണ,,മുള്ളവനായതിനാൽ ‚‚എന്നെ കൈവിട്ടതെന്തു്?,, എന്നും അതേപ്രാർത്ഥനയിൽ കാണുന്നു. മനുഷ്യാവതാരത്തിൻെറ വൈരുദ്ധ്യ യാഥാർത്ഥ്യം ഇവിടെ വ്യക്തമാണു്. പാപം ശിക്ഷാർഹമാകയാൽ കൈവിടലും സ്നേഹം കൈവിടാത്തതാകയാൽ സംയോജിപ്പും ഈ പ്രാർത്ഥനയിൽ കാണുന്നു. ലോകത്തിൻെറ മുഴപാപവും താൻ വഹിച്ചതിൻെറ പേരിൽ താൻ യഥാർത്ഥത്തിൽ ഒരു കൈവിടൽ അനുഭവിക്കതന്നെവേണം. അതുകൊണ്ടു് ‚‚എന്നെ കൈവിട്ടതെന്തു്?,, എന്ന പ്രാർത്ഥന യഥാർത്ഥമായി മശിഹാ അനുഭവിച്ച ഒരു മരണയാതനയുടെ കരച്ചിൽ ആയിരുന്നു. One was rejected that all may be elected ‚‚പാപത്തെ നോക്കുവാൻ കഴിയാത്ത സ്വച്ഛകണ്ണുള്ളവൻ,, കണ്ണടച്ചപ്പോരം പുത്രൻതമ്പുരാനു് സഹിച്ചുകൂടായിരുന്നു. ഒരു നിമിഷമെങ്കിലും പിതാവിനെ കാണാതെ ജീവിച്ചിട്ടില്ലാത്തവൻ പിതാവിങ്കലേയ്ക്കു കണ്ണുയർത്തിയപ്പോരം കണ്ടതു് പാപത്തിൻെറ കറുത്ത കാർമേഘങ്ങളായിരുന്നു. അതിനാൽ മനവരാശിക്കുവേണ്ടിയും അവരുടെ സ്ഥാനത്തും നിത്യപുത്രൻ ഒരു താല്ക്കാലികവേർപാടനുഭവിക്കുന്നു. എങ്കിലും പാപത്തെ വെറുക്കുകയും പാപിയെ സ്നേഹിക്കുകയും ചെയ്യുന്ന [illegible]വം അപ്പോഴും പിതാവായിത്തന്നെ പുത്രനെ താങ്ങുന്നുണ്ടായിരുന്നു. മുടിയനായ പുത്രൻ ‚‚നിൻെറ മകൻ എന്നു വിളിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല,, എന്നു പറയുമ്പോൾ



ചർച്ചുവ[illegible]

(2—ാം പേജിൽനിന്നു തുടർച്ച)

വീട്ടുവിട്ടു പോയ പുത്രന്റെ കഥയിൽ (6) പാപത്തിന്റെയും സ്വാർത്ഥതയുടെയും അനന്തരഫലം (7) എന്താണെന്നു യേശു ചിത്രീകരിച്ചിട്ടുണ്ട്. പിതാവിന്റെ സ്നേഹ ഹൃദയത്തെ ദുഃഖത്തിലാഴ്ത്തിക്കൊണ്ട് പുറപ്പെടുന്ന പുത്രന്റെ അനുഭവം കനത്ത ഏകാന്തതയാണ്. തുടരെയുള്ള ഉല്ലാസാനുഭവങ്ങൾകൊണ്ട് ഈ ഏകാന്തതയെ കീഴടക്കാനുള്ള ശ്രമം പരാജയത്തിൽ കലാശിക്കുന്നു. പിതാവിന്റെ ധനവും മററു നല്ല ദാനങ്ങളും പിതാവിന്റെ നിയന്ത്രണം കൂടാതെ അനുഭവിച്ചു സുഖിക്കാനുള്ള ശ്രമവും നിഷ്ഫലമാകുന്നു. അപ്പോൾ ഉണ്ടായ ക്ഷാമം കൂനിന്മേൽ കുരു എന്നപോലെയായിരുന്നു. ദൈവത്തോടെതിർത്തശേഷം ദൈവനിയന്ത്രണത്തിലുള്ള ചുററുപാടുകളിൽനിന്നു സഹായവും തുണയും അന്വേഷിക്കുന്നതിന്റെ മൂഢതയും (വ്യർത്ഥതയും) ഉപമയിൽ ചിത്രീകരിച്ചിട്ടുണ്ട്. പന്നികളുടെ കൂടെയുള്ള സഹവാസം നികൃഷ്ടതയിലേക്ക് ആ പുത്രനുണ്ടായ അധഃപതനത്തിന്റെ ആഴം കുറിക്കുന്നു. സ്വയം വരുത്തിവച്ച ഈ സ്ഥിതി ദൈവത്തിന്റെ പകപോക്കലായിട്ടല്ല ഇവിടെ ചിത്രീകരിച്ചിരിക്കുന്നത്. പ്രത്യുത നഷ്ടപ്പെട്ട പുത്രനു സുബോധം കൈവരുത്തുന്നതിനും അവനെ സ്വഭവനത്തിലേക്കു തിരിച്ചു കൊണ്ടുവരുന്നതിനും ഉതകുന്ന സ്നേഹത്തിന്റെ ക്ഷണം ആയിരുന്നു ഈ തിക്താനുഭവങ്ങൾ. ഈ സാഹചര്യത്തിൽ ജ്യേഷ്ഠസഹോദരനു് അനുജനോടുണ്ടായ മനോഭാവം സ്വാഭാവികവും, ന്യായീകരിക്കാവുന്നതുമാണ്. സഹോദരസ്നേഹത്തിനു നിരന്നതായിരുന്നില്ല എന്നു മാത്രം. യേശുവാകട്ടെ, പരിപൂർണ്ണ സ്നേഹത്താൽ നിർബന്ധിക്കപ്പെട്ടിട്ട് ഒരുത്തമ ജ്യേഷ്ഠസഹോദരനായി („ആദ്യജാതനായി,,) (8) വീട്ടുവിട്ട് അനുജനെ തിരക്കി പുറപ്പെടുകതന്നെചെയ്യും. „കാണാതെപോയതിനെ തിരഞ്ഞു രക്ഷിപ്പാനല്ലോ മനുഷ്യപുത്രൻ വന്നതു് (9) യേശുവിന്റെ ജീവിതദൌത്യത്തെ ഇതിൽ കൂടുതൽ മനോഹരമായി വർണ്ണിക്കുവാൻ സാധിക്കുല്ല. പക്ഷേ ഈ ദൗത്യം. തോൽവി സമ്മതിക്കാതെയുള്ള ഉ തീരാത്ത അന്വേഷണം, യേശുവിനെ കൊണ്ടുചെന്നാക്കിയതു കാൽവറിയിലായിരുന്നു.

വീട്ടു വിട്ടിട്ടുള്ള സഞ്ചാരവും, പിതാവിൽനിന്നുള്ള അകൽച്ചയും നമുക്കു നാശവും, ഏകാന്തതയും, നികൃഷ്ടതയും വരുത്തിവെയ്ക്കുന്നു. ഈ അവസ്ഥ പാപത്തിനു ദൈവസ്നേഹത്തോടുള്ള ഏററവും വലിയ വെല്ലുവിളിയാണ്. നിരാശയുടെ അടിത്തട്ടാകുന്ന ഈ അവസ്ഥയിൽ തന്നെയാണ് ദൈവത്തിന്റെ അത്ഭുതസ്നേഹവും, യേശുവിന്റെ രക്ഷിക്കുന്ന കൃപയും, ഏററവും തെളിവായി വെളിപ്പെടുന്നതു് (10) നമ്മുടെ നികൃഷ്ടതയിലും, കൃതഘ്നതയിലും, ഏകാന്തതയിലും, അനാഥാവസ്ഥയിലും — അതിന്റെ ഭയാനകത ശരിയായി നമുക്കു ബോധപ്പെട്ടില്ലെങ്കിൽപ്പോലും—യേശു നമ്മെ കൈവെടിയാതെ, പാപത്തിലൊഴികെ സർവ്വത്തിലും നമ്മോടു പരിപൂർണ്ണമായി സ്നേഹത്തിൽ ഏകീഭവിച്ചു പാപത്തിനോട് ദൈവസ്നേഹത്തിനുള്ള ന്യായവിധിയിൽ നമ്മോടുകൂടെ പങ്കു വഹിക്കുന്നു (11) ദൈവസന്നിധിയിൽനിന്നു നിഷ്ക്കാസനം ചെയ്യപ്പെട്ടതുപോലെയുള്ള ഒരു പാനപാത്രം തന്നെയായിരുന്നു യേശുവിന്റെ ഈ അനുഭവം. യേശുവിന്റെ ഈ താദാത്മ്യത്തിൽ ദൈവസ്നേഹം ഏററവും തെളിവായി വെളിപ്പെടുകയും ആ സ്നേഹത്തിലേയ്ക്കുള്ള സ്വീകരണം സാധിതമാക്കുകയും ചെയ്യുന്നു. „സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു, നമ്മുടെ വേദനകളെ അവൻ ചുമന്നു.....അവൻ തന്റെ പ്രാണനെ മരണത്തിനു് ഒഴുക്കികളകയും അനേകംപേരുടെ പാപം വഹിച്ചും......അതിക്രമക്കാരോടു കൂടെ എണ്ണപ്പെടുകയും ചെയ്തു. (12) വി. പൗലൂസിന്റെ വാക്കുകളിൽ „പാപം അറിയാത്തവനെ നാം അവനിൽ ദൈവത്തിന്റെ നീതി ആകേണ്ടതിനു അവൻ നമുക്കുവേണ്ടി പാപം ആക്കി.,, (13) അനേകംപേർക്കു കുരിശിന്റെ ചുവട്ടിൽ അവരുടെ പാപത്തിന്മേൽ ദൈവത്തിനുള്ള ന്യായവിധിയേയും, അതേ അവസരത്തിൽ ദൈവത്തിനു് അവരുടെ നാശാവസ്ഥയിൽപോലും അവരോടുള്ള അൽഭുതസ്നേഹത്തെയും കാണുവാൻ ഇടയായിട്ടുണ്ട്. അവരിൽ ഒരാളായ വി. പൗലൂസ് തന്റെ അനുഭവത്തെ വിവരിക്കുന്നതു് ഇപ്രകാരമാണ്,, എനിക്കോ നമ്മുടെ കർത്താവായ യേശുവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുതു്. അവനാൽ ലോകം എനിക്കും ഞാൻ ലോകത്തിനും ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു.....ഞാൻ ജീവിക്കുന്നതോ, എന്നെ സ്നേഹിച്ചു് എനിക്കുവേണ്ടി സ്വയം ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രെ ജീവിക്കുന്നു. (14) നമുക്കുവേണ്ടിയുള്ള ഈ „സ്വയം ഏല്പിക്കലിൽ,, അന്തർഭവിച്ചിട്ടുള്ള ഏകാന്തതയുടെയും, അനാഥാവസ്ഥയുടെയും അനുഭവത്തിനു രൂപംകൊടുക്കയല്ലേ യേശു സങ്കീർത്തനം 22. 1 ഉദ്ധരിക്കുന്നതുകൊണ്ടു സാധിച്ചതു്? „എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതെന്തു്?,.

(1) വി. മർക്കോസ് 15. 34. സങ്കീ. 22. 1.
(2) വി. മർക്കോസ് 14. 36.
(3) വി. യോഹന്നാൻ 8. 29.
(4) ഉദാ. See article 'Episode' by Arthur Koestler in Encounter Dec. 1968.
(5) വി. മത്തായി. 18. 35.
(6) വി. ലൂക്കോസ് 15 11—32.
(7) ദിവംഗതനായ ശ്രീ കെ. സി. ചാക്കോയുടെ ഒരു വിശകലനത്തോടു കടപ്പാട്.
(8) റോമർ 8. 29., എബ്രാ: 2. 11—14.
(9) വി. ലൂക്കോസ് 19. 10.
(10) ആർച്ചുബിഷപ്പ് വില്യം ടെമ്പിളിനോടു കടപ്പാട് (Christ's Revelation of God)
(11) R. W. Maltby യുടെ 'Meaning of the Cross എന്ന പുസ്തകത്തോട് കടപ്പാട്.
(12) യെശയ്യാവു്. 53 4—12
(13) 2 കൊരിന്ത്യർ 5. 21.
(14) ഗലാത്യർ 6. 14., 2. 20.

---

ത്താവു് മുടിയനായ പുത്രനെ ദാസനായിട്ടല്ല കാണുന്നതു്. നമ്മുടെ കർത്താവിന്റെ ഈ വലിയ കരച്ചിൽ നമ്മെ രക്ഷിപ്പാൻ താൻ അനുഭവിച്ച മരണവേദനയായിരുന്നു എന്നു നാം ഓർക്കുയും നമുക്കുവേണ്ടി ഇങ്ങനെ കരഞ്ഞവനെ ഒരിക്കലും കൈവിടാതിരിക്കയും വേണം.

6) രക്ഷയുടെ പൂർത്തീകരണം: യോഹ. 19: 30. „It is finished,, ഇങ്ങനെ വിജയദ്ധ്വനി മുഴക്കി മരിച്ചവർ മററാരെങ്കിലുമുണ്ടോ. തന്നെ ഏല്പിച്ച ജോലി മുഴുവൻ ചെയ്തു തീർത്തു എന്ന ബോധത്തോടും സംതൃപ്തിയോടും മരിച്ച ഒരാൾ മാത്രമെ ചരിത്രത്തിലുണ്ടായിട്ടുള്ളു. „ഓട്ടം തികച്ചു,, എന്നു പറഞ്ഞ വി. പൗലൂസ് ശ്ലീഹാപോലും „ഞാൻ വിരുതിലേയ്ക്കോടുന്നു,, എന്നു് ഇപ്പോഴും പറയുകയാണ്. എന്തെന്നാൽ നമ്മെക്കൂടാതെ അവരാരും രക്ഷാപൂർത്തിപ്രാപിക്കുന്നില്ല. നമ്മുടെ കർത്താവു് നിവൃത്തിയായി എന്നു പറഞ്ഞപ്പോൾ എന്തെല്ലാം നിവൃത്തിയായി.

a) താൻ അനേകർക്കുവേണ്ടി തന്റെ ജീവൻ വയ്ക്കുണമെന്നാദിയായ കഷ്ടാനുഭവത്തിന്റെ ‚പ്രവചന,ങ്ങൾ നിവൃത്തിയായി.

b) ആദാമ്യ അനുസരണക്കേടിന്റെ പരിഹാരാർത്ഥം „ക്രൂശിലെ മരണത്തോളം,, ഉള്ള തന്റെ സമ്പൂർണ്ണ ‚അനുസരണം, പൂർത്തിയാക്കി.

c) തന്റെ ഈ ലോകത്തിൽ കൂടിയുള്ള മനുഷ്യ ജീവിതത്തിന്റെ 33½ വർഷം പൂർത്തിയാക്കി.

d) ലോകത്തിന്റെ ‚വീണ്ടെടുപ്പി,നായി ദൈവപുത്രൻ ചെയ്യേണ്ടിയിരുന്നതു നിവൃത്തിയായി.

e) സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല തകർക്കും എന്ന പ്രവചനപ്രകാരം ‚പിശാചിനെ തോല്പിച്ചു, നിർണ്ണായകയുദ്ധം അവസാനിച്ചു. മൂന്നാംദിവസം നടന്ന ഉയിർപ്പ് ആ വിജയയുദ്ധത്തിന്റെ മഹത്വപ്രദർശനമായിരുന്നു.

f) രക്തം ചൊരിഞ്ഞ് പാപക്ഷമ നേടണം. എന്ന ന്യായപ്രമാണം നിവൃത്തിയായി. ഇനി പാപപരിഹാരാർത്ഥം ഊമജന്തുക്കളെ ബലി അർപ്പിക്കേ,ണ്ടതില്ല.

(ശേഷം 14—ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

## തിങ്കൾ

മാർച്ച് 31: (മർക്കോസ് 11: 27–12:12)

കഷ്ടാനുഭവ ആഴ്ചയുടെ ആദ്യദിവസങ്ങൾ കർത്താവ് അധികസമയവും യെരുശലേം ദേവാലയത്തിലാണു കഴിച്ചുകൂട്ടിയത്. ഒരു ദിവസം ചോദ്യങ്ങളുടെ ദിവസമായിരുന്നു. മഹാപുരോഹിതന്മാരും ശാസ്ത്രിമാരും മൂപ്പന്മാരുമെല്ലാം ചുററും കൂടി അവനെ കുരുക്കിൽ വീഴിക്കാൻ പല ചോദ്യങ്ങൾ ചോദിച്ചു. അവന്റെ പേരിൽ കുററപത്രം തയാറാക്കാൻ മതിയായ ഉത്തരങ്ങൾ പ്രതീക്ഷിച്ചുകൊണ്ട് അവർ പല കുരുക്കുചോദ്യങ്ങളും ചോദിച്ചു. എന്നാൽ അവരുടെ പ്രതീക്ഷകൾക്കപ്പുറമായ ബുദ്ധിവൈഭവവും സാമർത്ഥ്യവും യേശു പ്രദർശിപ്പിച്ചു. അവർ തികച്ചും പരാജിതരായി പിന്തിരിയേണ്ടിവന്നു. അവന്റെ അധികാരത്തെ ചോദ്യം ചെയ്തുകൊണ്ട് അവർ ഉന്നയിച്ച ചോദ്യത്തിനെതിരായി യേശു ഒരു മറുചോദ്യം ചോദിച്ചു. അതിന് ഏതുത്തരം നൽകിയാലും അവർ കുഴപ്പത്തിലാകുമെന്നു വ്യക്തമായിരുന്നു. പിന്നെ ചോദിച്ച പല ചോദ്യങ്ങളുടെയും സ്ഥിതി ഇതുതന്നെ ആയിരുന്നു. യേശു വാദത്തിൽ വിജയി ആയി എന്നു മാത്രമല്ല, തന്റെ ശത്രുക്കളെ പോംവഴിയില്ലാത്ത വിധത്തിൽ അളമുട്ടിക്കുകതന്നെ ചെയ്തു. „അതിന്റെ ശേഷം അവനോട് ആരും ഒന്നും ചോദിപ്പാൻ തുനിഞ്ഞില്ല„ എന്നു സുവിശേഷകൻ രേഖപ്പെടുത്തിയിട്ടുണ്ട്. (12:34) യേശുവിനെ വിട്ടിട്ടു പോകുകയല്ലാതെ തൽക്കാലം അവർക്കു ഗത്യന്തരമില്ലാതെയായി. യേശുവിന്റെ സാന്നിദ്ധ്യത്തിൽ അവരുടെ ബലഹീനതയും നിസ്സഹായതയും ഒരിക്കൽക്കൂടി വെളിപ്പെട്ടു.

## ചൊവ്വാ

ഏപ്രിൽ 1: (മർക്കോസ് 14: 10–21)

കഷ്ടാനുഭവ ആഴ്ചയിലെ ദുരന്തനാടകത്തിൽ വില്ലനായി അഭിനയിക്കുന്നത് കർത്താവിന്റെ ഒരു ശിഷ്യൻ തന്നെയാണ്—യൂദ. അപ്പോസ്തോലൻ വഞ്ചകനായിത്തീർന്നു എന്നുള്ള ഭയങ്കര യാഥാർത്ഥ്യം മനസ്സിലാക്കാൻ പ്രയാസം. ചില പണ്ഡിതന്മാരുടെ അഭിപ്രായത്തിൽ പത്താം വാക്യത്തിൽ „പന്തിരുവരിൽ ഒരുത്തനായ യൂദാ„ എന്നുള്ളത് „പന്തിരുവരിൽ ഒന്നാമനായ യൂദാ„ എന്നു വ്യഖ്യാനിക്കാം. അങ്ങനെയെങ്കിൽ യൂദാ പത്രോസിനു ലഭിച്ച പ്രഥമസ്ഥാനം അർഹിച്ചിരുന്നു എന്നോ ആഗ്രഹിച്ചിരുന്നു എന്നോ വിചാരിക്കാൻ ന്യായമുണ്ട്. ബുദ്ധിശക്തിയിൽ യൂദായേക്കാൾ പിന്നിലെങ്കിലും സ്നേഹഹ്റുദയമുള്ളവനായ പത്രോസിനെ അപ്പോസ്തോലന്മാരുടെ നേതാവായി തെരഞ്ഞെടുത്ത ഘട്ടം മുതൽ യൂദാ അസന്തുഷ്ടനായിരുന്നുപോലും. അയാൾക്ക് ഗുരുവിനോടുണ്ടായിരുന്നതിനേക്കാൾ വൈരാഗ്യം ശിഷ്യസമൂഹത്തോടായിരുന്നിരിക്കാം. ഇടയനെ വെട്ടിയാൽ ആടുകൾ ചിന്നിച്ചിതറിപ്പൊയ്ക്കൊള്ളും. ഗുരുവിനെ ഒററിക്കൊടുത്താൽ അവസാനഘട്ടത്തിൽ ഗുരു തന്റെ അമാനുഷിക ശക്തികൊണ്ടു രക്ഷപ്പെട്ടെന്നും വരാം. നിസ്സഹായനായി മരിക്കുന്ന ഒരു ഗുരുവിനെയല്ല, ഒരു രാഷ്ട്രീയനേതാവും രാജാവുമായി വിജയം വരിക്കുന്ന ഒരു ഗുരുവിനെ ആയിരുന്നു യൂദായ്ക്കാവശ്യം. ദ്രവ്യാഗ്രഹംകൊണ്ടു മാത്രം യൂദാ ഇതു ചെയ്തെന്നും വിചാരിക്കാൻ പ്രയാസം. മുപ്പതു വെള്ളിക്കാശ് അത്ര വലിയ തുകയൊന്നുമല്ല., വേണമെങ്കിൽ വില പേശിയാൽ അതിൽ കൂടുതൽ അയാൾക്ക് കിട്ടാമായിരുന്നു. അസൂയ ആയിരുന്നിരിക്കാം ഒരു പ്രധാന പ്രേരണാശക്തി. കപ്പിത്താനാകാൻ കഴിയാത്തപക്ഷം കപ്പൽ തന്നെ മുക്കാൻ ശ്രമിക്കുന്നതു സ്വാഭാവികമാണ്. കൂടാതെ ഗുരുവിന്റെയോ മററാരുടെയെങ്കിലുമോ അഭിപ്രായത്തേക്കാൾ സ്വന്ത അഭിപ്രായത്തിനു വിലകല്പിച്ചു എന്നുള്ളതും സാദ്ധ്യമാണ്. ഏതായാലും യൂദാ നാശത്തിന്റെ വഴിയിലേയ്ക്കു തിരിഞ്ഞു. അതിന് അവൻ മാത്രമാണ് ഉത്തരവാദി.

## ബുധൻ

ഏപ്രിൽ 2: (മർക്കോസ് 14:53–72)

യേശുവിനെ വധശിക്ഷയ്ക്ക് അർഹനാക്കി ഒരു വിധി സമ്പാദിക്കാൻ യഹൂദപ്രമാണികൾ വളരെ പണിപ്പെടേണ്ടിവന്നു. യഥാർത്ഥത്തിൽ യാതൊരു കുററവും അവന്റെമേൽ ആരോപിക്കാനില്ലായിരുന്നു. കള്ളസാക്ഷികളെ അണിനിരത്തി തെളിവുണ്ടാക്കാൻ ശ്രമിച്ചെങ്കിലും അവരുടെ സാക്ഷ്യം ഒത്തുവരാഞ്ഞതിനാൽ പ്രയോജനപ്പെട്ടില്ല. അവസാനം മഹാപുരോഹിതൻ യേശുവിനോടു നേരിട്ടൊരു ചോദ്യം ചോദിച്ചു. „നീ വന്ദ്യനായവന്റെ പുത്രനായ ക്രിസ്തുവോ?„ എന്ന്. അതിനു യേശു വ്യക്തമായ ഉത്തരം നൽകുകയും ചെയ്തു. താൻ ക്രിസ്തു ആണെന്നും, താൻ പിതാവിന്റെ വലത്തുഭാഗത്തിരിക്കുന്നതും മേഘങ്ങളിൽ വാഹനമേറി വീണ്ടും വരുന്നതും അവർ കാണുമെന്നും പറഞ്ഞതു ദൈവദൂഷണമായി മുദ്രയടിക്കാൻ മഹാപുരോഹിതനും മററുള്ളവർക്കും പ്രയാസമില്ലായിരുന്നു. യേശു ദൈവമായിരുന്നതുകൊണ്ടും ദൈവമാണെന്നു സമർത്ഥിച്ചതുകൊണ്ടുമാണു കുരിശുമരണത്തിനു വിധിക്കപ്പെട്ടത്. കുരിശുമരണം പിതാവിന്റെ ഇഷ്ടമാണെന്നു ബോദ്ധ്യമായതിനാൽ യേശു സ്വയം സ്വീകരിക്കയാണു ചെയ്തത്. വേണമായിരുന്നെങ്കിൽ ഏതു ഘട്ടത്തിലും യേശുവിനു രക്ഷപ്പെടാമായിരുന്നു. ശിഷ്യന്മാർ ഓടി രക്ഷപ്പെട്ടു. യേശു ജയാളിയായി മരണത്തെ തെരഞ്ഞെടുത്തു. നാം യേശുവിനോടു സഹതപിക്കേണ്ട ആവശ്യമില്ല. ഇവിടെ സഹതാപം അർഹിക്കുന്നതു പാവപ്പെട്ട പത്രോസാണ്. അവൻ യൂദായെപ്പോലെ ഗുരുവിനെ ഒററിക്കൊടുത്തില്ലെങ്കിലും, ഗുരുവിനെ ഉപേക്ഷിച്ചു തള്ളിപ്പറഞ്ഞു. രണ്ടും ഭയങ്കര പാപങ്ങൾതന്നെ. എന്നാൽ യൂദാ കഠിനഹ്റുദയനായി നിരാശയിലാണ്ടുപോയപ്പോൾ പത്രോസ് അനുതപിച്ചു ഗുരുവിങ്കലേക്കു തിരിച്ചുവന്നു. നാം യൂദായുടെ ഗണത്തിൽ പെട്ടില്ലെങ്കിലും പത്രോസിന്റെ ഗണത്തിൽ പെടാം. പത്രോസിനെ പോലെ അനുതപിച്ചു തിരിച്ചു വന്നാൽ നാം ഭാഗ്യവാന്മാർ.

## വ്യാഴം

ഏപ്രിൽ 3: (യോഹന്നാൻ 18:28–19:16)

യഹൂദന്മാരുടെ നീതിന്യായക്കോടതിക്ക് വധശിക്ഷയ്ക്കു വിധിക്കാൻ അധികാരമില്ലായിരുന്നു. അതുകൊണ്ട് റോമാ ഗവർണ്ണറായ പീലാത്തോസിനെക്കൊണ്ടു വിധിയെഴുതിക്കാൻ അവർ നിർബന്ധിതരായി. പീലാത്തോസാകട്ടെ യേശുവിൽ യാതൊരു കുററവും കാണാതെ വിഷമിച്ചു. യേശുവിനെ വെറുതെ വിടാൻ പീലാത്തോസ് ആറു പ്രാവശ്യം വിഫലശ്രമം നടത്തി. അവസാനം പീലാത്തോസ് യഹൂദന്മാരോട് യഹൂദന്മാരോട് യേശുവിന്റെ പേരിലുള്ള വ്യക്തമായ കുററപത്രം ആവശ്യപ്പെട്ടു. മൂന്നു കുററങ്ങൾ അവർ ധ്റുതഗതിയിൽ കെട്ടിച്ചമച്ചു. അതിൽ ആദ്യത്തേത് (ലൂക്കോസ് 23: 2 നോക്കുക) യേശു യഹൂദന്മാരുടെ രാജാവാണെന്നവകാശപ്പെട്ടു എന്നുള്ളതായിരുന്നു. ഇതു പീലാത്തോസിനു ഗൗരവതരമായി തോന്നിയെങ്കിലും മരണശിക്ഷയ്ക്കു മതിയായതല്ലായിരുന്നു. അപ്പോൾ യഹൂദന്മാർ അവരുടെ തുറുപ്പുകാർഡ് എടുത്തു പ്രയോഗിച്ചു. „നീ ഇവനെ വിട്ടയച്ചാൽ

കസറിന്റെ സ്നേഹിതനല്ല., സ്വയം രാജാവാകുന്നവ ല്ലാം കൈസറിനെതിരായി സംസാരിക്കുന്നു,, യഹൂദന്മാ ള്ള ഭരണപരമായ ഇടപാടുകളിൽ പീലാത്തോസ് മുമ്പു കസറിന്റെ അപ്രീതി സമ്പാദിച്ചിരുന്നു. ഇനിയും അതി ിടയാകുന്നത് അപകടകരമാണെന്നദ്ദേഹം വിചാരിച്ചു. നസ്സില്ലാ മനസ്സോടെ പീലാത്തോസ് യേശുവിനെ കുരിശിക്കപ്പെടുവാൻ വിട്ടുകൊടുത്തു. പുരോഹിതന്മാരുടെ പ്രേരണയിൽപെട്ട് യെരുശലേം ജനക്കൂട്ടവും യേശുവിനെതിരായി തിരിഞ്ഞു. ഒരു പക്ഷേ ഗലീലക്കാർ ആ കൂട്ടത്തിൽ ഇല്ലായിരുന്നിരിക്കാം.

## വെള്ളി

ഏപ്രിൽ 4: (യോഹന്നാൻ 19:17–30)

യേശുവിന്റെ കുരിശുമരണം സുവിശേഷകൻ രേഖപ്പെടുത്തിയിരിക്കുന്നതു വളരെ മിതമായ ഭാഷയിലും ചുരുങ്ങിയ തോതിലുമാണ്. കർത്താവിന്റെ ശാരീരികമായ പങ്കപ്പാടുകളോ വേദനയോ സംബന്ധിച്ചുള്ള വിശദാംശങ്ങൾ ഒന്നും തന്നെ ഇല്ല. അവ നിസ്സാരമായതുകൊണ്ടല്ല. കർത്താവിന്റെ മരണം ഒരു സാധാരണ മരണമല്ലായിരുന്നു. അതിനു് ഒരു പ്രത്യേക അർത്ഥവും ഉദ്ദേശവുമുണ്ടായിരുന്നു. മനുഷ്യരക്ഷയ്ക്കായുള്ള ദൈവികപ്രവർത്തനത്തിന്റെ പൂർത്തീകരണമായിരുന്നു അതു്. ''എല്ലാം നിവർത്തിയായി,, എന്നു വചനം വളരെ പ്രാധാന്യം അർഹിക്കുന്നു. അതുപോലെതന്നെ, കുരിശിൽ തറച്ചു കൊല്ലപ്പെട്ട മററാളുകളെപോലെ യേശു ക്രമേണ മരിക്കയല്ല ചെയ്തതു്. എല്ലാം നിവർത്തിച്ചശേഷം യേശു തല ചാച്ച് ആത്മാവിനെ ഏല്പിച്ചുകൊടുത്തു. മരണത്തിന്റെ വിധവും സമയവുമെല്ലാം യേശു തന്നെയാണു നിശ്ചയിച്ചതു്. എല്ലാം യേശുവിന്റെ പൂർണ്ണ നിയന്ത്രണത്തിലായിരുന്നു. പടയാളികളോടൊപ്പം കാവൽ നിന്നിരുന്ന റോമാ ശതാധിപൻ ഈ അസാധാരണ മരണം ദർശിച്ചിട്ട് ''ഈ മനുഷ്യൻ ദൈവപുത്രനായിരുന്നു, സത്യം,, എന്നു പറഞ്ഞു. ക്രൂശിക്കപ്പെട്ട യേശുവിൽ ദൈവത്തെ കാണുകയാണു നമുക്കും ആവശ്യം. ദൈവസ്നേഹത്തിന്റെ മഹത്വവും ശക്തിയും പാപത്തിന്റെ ഭയങ്കരതയും ക്രിസ്തുവിന്റെ കുരിശിൽ നാം കാണുകയും കുരിശിക്കപ്പെട്ട് ഉയിർത്തെഴുന്നേററ ക്രിസ്തുവുമായുള്ള ഐക്യത്തിൽ ക്രിസ്തുവിന്റെ രക്ഷയെ നാം അനുഭവപ്പെടുത്തുകയും ചെയ്യണം.

## ശനി

ഏപ്രിൽ 5: (യോഹന്നാൻ 19: 38–42)

കുരിശിൽ തറച്ചു കൊല്ലപ്പെട്ടവർക്കെല്ലാം ശവക്കല്ലറ ലഭിക്കണമെന്നില്ലായിരുന്നു. എന്നാൽ യേശുവിനു് ഒരു ശരിയായ ശവക്കല്ലറ ലഭിക്കേണ്ടതാവശ്യമായിരുന്നു. ഒഴിഞ്ഞ ശവക്കല്ലറ പുനരുത്ഥാനത്തിന്റെ ഏററവും വലിയ തെളിവുകളിലൊന്നായിരുന്നു. തക്കസമയത്തു് തക്കതായ ഒരു ശവക്കല്ലറ ലഭിക്കത്തക്കവണ്ണം ദൈവം കാര്യങ്ങൾ ക്രമീകരിച്ചിരുന്നു. ധനവാന്മാരും യഹൂദപ്രമാണികളുമായിരുന്ന രണ്ടുപേർ—അരിമത്യയിലെ യൗസേപ്പും നിക്കോദേമോസും—പ്രത്യക്ഷപ്പെട്ടതു യാദൃച്ഛികമായി തോന്നാം. എന്നാൽ അങ്ങനെയല്ല. വേണ്ട ആളുകളെ വേണ്ട സമയത്തു് ദൈവം എഴുന്നേല്പിക്കുകയാണു ചെയ്യുന്നതു്. യാതൊന്നും യാദൃച്ഛികമല്ല. യേശുവിന്റെ ജീവിതത്തിൽ ആദ്യവസാനം ദൈവത്തിന്റെ കരുതലും നടത്തിപ്പും നാം കാണുന്നു. മനുഷ്യർ പ്രതിബന്ധങ്ങൾ സൃഷ്ടിച്ചാലും ദൈവത്തിന്റെ ആത്യന്തികമായ പ്ലാൻ നിറവേററപ്പെടുന്നു. ഈ പരിപൂർണ്ണ വിശ്വാസം യേശുവിനെ ആദ്യവസാനം നയിച്ചു. അവനിൽ ദൈവത്തിന്റെ ഹിതവും ഉദ്ദേശവും പരിപൂർണ്ണമായി നിറവേററുകയും ചെയ്തു.

## ഞായർ

ഏപ്രിൽ 6: (യോഹന്നാൻ 20:1–18)

ക്രൈസ്തവ സഭ ജയോൽസവം കൊണ്ടാടുന്ന സന്തോഷ ദിനമാണു് ഇന്നു്. യേശു ഉയിർത്തെഴുന്നേററിരിക്കുന്നു എന്ന ശബ്ദം ഓരോ ക്രിസ്ത്യാനിയുടെയും ഹൃദയത്തിൽ ഇന്നു മുഴങ്ങി കേൾക്കണം. പുറകോട്ടു നോക്കി ദുഃഖവെള്ളിയാഴ്ചത്തെ സംഭവത്തെ പുനരുത്ഥാനത്തിന്റെ വെളിച്ചത്തിൽ നാം കാണണം. ദൈവത്തിന്റെ വലിയ പ്രവൃത്തിയായിരുന്നു ക്രിസ്തുവിന്റെ കുരിശുമരണം. അവിടെ ദൈവം ലോകത്തെ തന്നോടു നിരപ്പാക്കുകയായിരുന്നു. രക്ഷണ്യമായ ആ മരണത്തിന്റെ ഫലങ്ങൾ ഉയിർത്തെഴുന്നേററ ക്രിസ്തു തന്നെ നമുക്കു കൈവരുത്തുന്നു. ക്രിസ്തു ഇപ്പോൾ ജീവിച്ചിരിക്കുന്നു എന്നുള്ളതാണ് പുനരുത്ഥാനത്തിന്റെ വലിയ സന്ദേശം. അവൻ നമ്മുടെ ഓരോരുത്തരുടെയും ഹൃദയവാതിൽക്കൽ നിന്നു മുട്ടുന്നു. അവനെ അകത്തു പ്രവേശിപ്പിച്ച് അവൻ നമ്മുടെ ജീവിതത്തെ നയിക്കുവാൻ അനുവദിക്കുക മാത്രമാണ് ഈ മഹാദിനത്തിൽ നമുക്കു കരണീയമായിട്ടുള്ളതു്. കർത്താവിന്റെ പുനരുത്ഥാനം മരണാനന്തര ജീവിതത്തിലേയ്ക്കും വെളിച്ചം വീശുന്നു. അതു നമുക്കും ശരീരത്തിന്റെ പുനരുത്ഥാനവും നിത്യജീവനും വാഗ്ദാനം ചെയ്യുന്നു. ആ ജീവിതത്തിന്റെ വെളിച്ചത്തിൽ മാത്രമാണ് ഇപ്പോഴത്തെ നമ്മുടെ ജീവിതം അർത്ഥവത്തായിത്തീരുന്നതു്. ക്രിസ്തുവിനോടുകൂടെ കബറടക്കപ്പെടുകയും ക്രിസ്തുവിനോടുകൂടെ ഉയർത്തെഴുന്നേററു പുതിയ ജീവനിലേക്കു പ്രവേശിക്കുകയും ചെയ്യുന്ന അനുഭവം ഇന്നു നമുക്കുണ്ടാകട്ടെ.

## തിങ്കൾ

ഏപ്രിൽ 7: (1 കൊരിന്ത്യർ 15:12–20)

ക്രിസ്തുസഭയുടെ ഏററവും വലിയ പെരുന്നാളാണ് ഉയിർപ്പുപെരുന്നാൾ. ക്രിസ്തുസഭയും ക്രിസ്തീയസുവിശേഷവും നിലനിൽക്കുന്നതു തന്നെ ആ മഹാസംഭവത്തിന്റെ അടിസ്ഥാനത്തിലാണ്. അതില്ലെങ്കിൽ നമ്മുടെ വിശ്വാസവും പ്രസംഗവുമെല്ലാം വ്യർത്ഥമാണെന്നു പൗലൂസ് ശ്ലീഹാ പറയുന്നു. ക്രിസ്തീയസുവിശേഷം ഒരു സദ്വാർത്തയാകുന്നതു് ഈ പുതിയ സംഭവത്തിലേയ്ക്കും അനുഭവത്തിലേയ്ക്കും അതു വിരൽ ചൂണ്ടുന്നതുകൊണ്ടാണ്. ഈ പുതിയ വസ്തുത ഇഹലോക ജീവിതത്തെക്കുറിച്ചും മനുഷ്യന്റെ വീക്ഷണഗതി പാടെ മാററുന്നു. ഉയർത്തെഴുന്നേററ ക്രിസ്തു ഒരു യാഥാർത്ഥ്യമായതിനാൽ ഒരു പുതിയ ശക്തിയും പാപത്തിന്മേലുള്ള ജയജീവിതവും മനുഷ്യനു സാദ്ധ്യമാകുന്നു. അതു മാത്രമല്ല. മരണാനന്തരം തുടർന്നുള്ള നിത്യജീവന്റെ പ്രത്യാശയും മനുഷ്യനു ലഭിക്കുന്നു. ക്രിസ്തുവുമായുള്ള ഐക്യത്തിൽ നാം പുതിയ സൃഷ്ടികളായിത്തീരുകയും ആ പുതിയ ജീവിതത്തിൽ നിത്യതയിലേയ്ക്കു വളരുകയും ചെയ്യുന്നു.

## ചൊവ്വാ

ഏപ്രിൽ 8: (യോഹന്നാൻ 20:24–29)

ഉയർത്തെഴുന്നേററ ക്രിസ്തുവിനു മുറിവുകൾ ഉണ്ടു്. മുറിവുകൾ സ്പർശിച്ചു ബോദ്ധ്യപ്പെടണമെന്നു തോമ്മാശ്ലീഹ ആവശ്യപ്പെട്ടു. അവൻ ആവശ്യപ്പെട്ട തെളിവുകൾ കർത്താവു നൽകുകയും ചെയ്തു. ഉയർത്തെഴുന്നേററ ക്രിസ്തു ഇപ്പോഴും തന്റെ മുറിവുകളോടുകൂടിയാണു ജീവിക്കുന്നതു്. പാപി ഇപ്പോഴും ദൈവത്തിന്റെ ഹൃദയത്തിൽ മുറിവേല്പിക്കുന്നു. കഷ്ടപ്പെടുകയും വേദന അനുഭവിക്കുകയും ചെയ്യുന്ന ഒരു ക്രിസ്തു ആണു നമുക്കുള്ളതു്. കർത്താവു് ദമാസ്ക്കസിലേയ്ക്കുള്ള വഴിയിൽവച്ചു ശൗലിനു പ്രത്യക്ഷപ്പെട്ടപ്പോൾ ''നീ ഉപദ്രവിക്കുന്ന യേശു ആണു ഞാൻ,, എന്നു പറയുകയുണ്ടായി. കർത്താവിന്റെ കുരിശുമരണം കഴിഞ്ഞുപോയ ഒരു ചരിത്രസംഭവമല്ല, അതു ദൈവത്തിന്റെ ഹൃദയത്തിൽ തുടർന്നുള്ള ഒരു യാഥാർത്ഥ്യമാണ്. കാൽവറിയിലെ കുരിശിനെ ഉയർത്തെഴുന്നേല്പു രൂപാന്തരപ്പെടുത്തി. ദൈവത്തിൽ കഷ്ടാനുഭവമുണ്ടു്, പുനരുത്ഥാനത്തിന്റെ അന്തിമവിജയവുമുണ്ടു്. ഇതാണ് ക്രിസ്തീയ സുവിശേഷം.

## ബുധൻ

ഏപ്രിൽ 9: (യോഹന്നാൻ 21:1–14)

കർത്താവു പ്രത്യക്ഷപ്പെട്ടതായി ഇവിടെ രേഖപ്പെടുത്തി

യിട്ടുള്ള സംഭവത്തിൽ ശിഷ്യനായ പത്രോസിലാണ് ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നത്. മററു ശിഷ്യന്മാർ പിന്നണിയിൽ നിൽക്കുന്നതേയുള്ളു. പഴയ പത്രോസിനെ അവൻെറ പ്രത്യേകസ്വഭാവത്തോടെ ഇവിടെ കാണാം. —വേല ചെയ്യുമ്പോഠം സന്തുഷ്ടനും ധൃതഗതിക്കാരനുമായ പത്രോസ്. കടലിൽ പ്രത്യക്ഷപ്പെട്ടതു കർത്താവാണെന്നറിഞ്ഞപ്പോഠം പത്രോസ് വെള്ളത്തിലേയ്ക്കു് എടുത്തു ചാടി. മററു ശിഷ്യന്മാർ വലയും വലിച്ചുകൊണ്ടു് പടകിൽ പുറകേ വരുന്നതേയുള്ളു. ആരുടെയും സ്നേഹം ആർജ്ജിക്കുന്ന ഒരു സ്വഭാവമാണു പത്രോസിൻേറതു്. കർത്താവു് അവനെ നേതൃത്വത്തിനായി തെരഞ്ഞെടുത്തു രൂപാന്തരപ്പെടുത്തി എടുത്തതിൽ ആശ്ചര്യപ്പെടേണ്ടതില്ല. തിബെര്യാസ് കടൽക്കരയിലെ ആ സംഭവം ആദിമക്രിസ്ത്യാനികഠംക്കു പ്രത്യേകിച്ചും പ്രചോദനപ്രദമായിരുന്നിരിക്കണം. ക്രിസ്തുവിനെ കൂടാതെയുള്ള മീൻപിടുത്തത്തിൻെറ—ക്രിസ്തീയവേലയുടെ—നിഷ്പ്രയോജനത്വം, അവൻെറ കല്പന അനുസരിക്കുമ്പോഠം ഉണ്ടാകുന്ന വ്യത്യാസം, യേശു സ്വന്തം കൈകളാൽ തയ്യാറാക്കിയ പ്രാതൽ, അപ്പം നുറുക്കി കൊടുത്തതു്, അതിൻെറ കൂദാശപരമായ അർത്ഥവും പ്രാധാന്യവും. യേശു ആതിഥേയനും അവർ അതിഥികളുമായിരുന്ന അവസ്ഥ, ഇതെല്ലാം അവർക്കു വളരെ പ്രോൽസാഹജനകമായ വസ്തുതകളായിരുന്നു. ഉയർത്തെഴുന്നേററ ക്രിസ്തുവിൻെറ യാഥാർത്ഥ്യത്തിനു സാക്ഷ്യം വഹിക്കുന്ന ഒരു സംഭവമാണതു്, ഈ സാക്ഷ്യം നമ്മുടെ അനുഭവത്തെയും ശക്തിപ്പെടുത്തട്ടെ.

## വ്യാഴം

(ഏപ്രിൽ 10) സങ്കീർത്തനം 16.

നമ്മുടെ കർത്താവിൻെറ ഉയിർപ്പുപ്പെരുന്നാളിനെ തുടർന്നുള്ള ഈ കാലയളവിൽ, മരണാനന്തരജീവിതം സംബന്ധിച്ചുള്ള പ്രത്യാശയെക്കുറിച്ച് സങ്കീർത്തനങ്ങളിൽ ഉള്ള ചില ഭാഗങ്ങളെ ആസ്പദമാക്കി ചിന്തിക്കുന്നതു ഉചിതമായിരിക്കും. മനുഷ്യജീവിതം ദൈവദത്തവും ദൈവികഅംശങ്ങളുള്ളതുമായതിനാൽ ദൈവത്തിൻെറ നിത്യതയിൽ പങ്കുകൊള്ളാനുള്ള സാദ്ധ്യത അതിനുണ്ടു് എന്നു സങ്കീർത്തനക്കാരൻ വിശ്വസിക്കുന്നു. ദൈവത്തോടുള്ള കൂട്ടായ്മയുടെ സന്തോഷം മരണാനന്തരജീവിതത്തിൻെറ പ്രത്യാശയും ഉഠംക്കൊള്ളുന്നു. „നീ എൻെറ കർത്താവാകുന്നു. നീ ഒഴികെ എനിക്കു് ഒരു നന്മയുമില്ല,,, ഈ ദൃഢവിശ്വാസമാണു് സങ്കീർത്തനക്കാരൻെറ ഉറപ്പിനുള്ള അടിസ്ഥാനം. ജീവിതത്തിൽ ഉടനീളം ദൈവത്തിൻെറ അനുഗ്രഹം അവൻ കാണുന്നു. അതുകൊണ്ടു് അവൻ നിർഭയം വസിക്കുന്നു. ദൈവത്തിൻെറ കൃപയും അനുഗ്രഹവും മരണാനന്തരവും അവരെ പിന്തുടരുമെന്നു അവൻ വിശ്വസിക്കുന്നു. ഉയർത്തെഴുന്നേററ കർത്താവിനെ അറിഞ്ഞിട്ടുള്ള നമുക്കു് ഇതിലും വലുതായ വിശ്വാസവും ഉറപ്പും സാദ്ധ്യമാണു്. ഇപ്പോഠം എന്നതുപോലെ മരണശേഷവും ക്രിസ്തുവിനോടുകൂടെ ഇരിക്കുക എന്ന സൗഭാഗ്യമാണു് നമുക്കു നൽകപ്പെട്ടിരിക്കുന്നതു്.

## വെള്ളി

(ഏപ്രിൽ 11) സങ്കീർത്തനം 17.

ദൈവത്തിൻെറ സാന്നിദ്ധ്യബോധം പാപവും വഞ്ചനയും അസാദ്ധ്യമാക്കിത്തീർക്കുന്ന ഒരനുഭവം സങ്കീർത്തനകർത്താവു് വിവരിക്കുന്നു. എന്നാൽ മനുഷ്യനു താൻ നിഷ്കളങ്കനാണെന്നുള്ള ബോധം മാത്രം മതിയാകയില്ല. ജീവിതം ദുഷ്ടതയാൽ ചുററപ്പെട്ടിരിക്കുന്നു. മനുഷ്യനെ അകപ്പെടുത്താൻ പര്യാപ്തമായ അപകടങ്ങഠം അവനെ വലയം ചെയ്യുന്നു. ദൈവം മാത്രമാണു് മനുഷ്യൻെറ സങ്കേതം. ദൈവത്തിൽ ആശ്രയിക്കുന്നവരെ അവൻ രക്ഷിക്കുന്നു. ഈ സത്യത്തിൽ ഉറച്ചുനിന്നുകൊണ്ടു ഭാവിയിലേക്കു നോക്കുന്ന മനുഷ്യനു പ്രത്യാശയ്ക്കു വകയുണ്ടു്. തിന്മ ചെയ്യുന്ന ദുഷ്ടനു ഭാവിയില്ല. അവൻെറ ആശ്രയം ലൗകികധനത്തിലും ഇമ്പങ്ങളിലുമാണു്. അവയെല്ലാം നശ്വരമാണു്. നീതിയിൽ ദൈവത്തിൻെറ മുഖത്തെ കാണുന്നവർക്കു ശാശ്വതമായ സംതൃപ്തി ഉണ്ടാകുന്നു. ദൈവസംസർഗ്ഗത്തിൻെറ ആനന്ദം അനുഭവിക്കുന്നവർക്കു് നിത്യജീവനെക്കുറിച്ചുള്ള പ്രത്യാശയും ലഭിക്കുന്നു.

## ശനി

(ഏപ്രിൽ 12) സങ്കീർത്തനം 23.

ഏററവും പ്രിയംകരമായ ഈ സങ്കീർത്തനത്തിനു വിശദീകരണം ആവശ്യമില്ല. തൻെറ ആട്ടിൻകൂട്ടത്തിൻെറ എല്ലാ ആവശ്യങ്ങളും അറിഞ്ഞു നിറവേററുവാൻ കഴിവുള്ള ആട്ടിടയനായിട്ടാണു് സങ്കീർത്തനക്കാരൻ ദൈവത്തെ ചിത്രീകരിക്കുന്നതു്. മനുഷ്യൻെറ വഴികാട്ടിയായ ദൈവം കൂരിരുഠം താഴ്വരയിലും അവനെ നയിക്കുന്നു. മരണത്തിൻെറ താഴ്വരയിലും അവൻ മനുഷ്യനെ ഉപേക്ഷിച്ചിട്ടു പോകുന്നില്ല, അവൻ നമ്മോടുകൂടെ ഉള്ളതുകൊണ്ടു് നമുക്കു് യാതൊരനർത്ഥവും ഭയപ്പെടേണ്ടതില്ല. ദൈവം അതിഥിയല്ല, ആതിഥേയനാണു്. അവൻ മനുഷ്യനായി മേശയൊരുക്കുന്നു. ആവശ്യമുള്ള എല്ലാ വിഭവങ്ങളും സംഭരിക്കുന്നു. ഇഹലോകജീവിതത്തിലേക്കു മാത്രമല്ല. അവൻ മരണാനന്തരജീവിതത്തിലേക്കും നമുക്കായി വിരുന്നൊരുക്കുന്നു. അവൻ ഒരുക്കുന്ന സ്വർഗ്ഗീയഭവനത്തിലേക്കു നമ്മെ സ്വാഗതം ചെയ്വാൻ അവൻ കാത്തു നിൽക്കുന്നു. ഇഹലോകത്തിൽ ദൈവത്തിൻെറ കൃപയും കരുണയും അനുഭവിച്ചറിഞ്ഞവർ അവൻ ഒരുക്കിയിട്ടുള്ള നിത്യമായ വാസസ്ഥലത്തെ നോക്കിപ്പാർക്കുന്നു.

## ഞായർ

(ഏപ്രിൽ 13) യോഹന്നാൻ 20: 26–31.

കർത്താവിൻെറ ഉയർത്തെഴുന്നേൽപ്പിനുശേഷം സ്വർഗ്ഗാരോഹണം വരെയുള്ള നാല്പതു ദിവസക്കാലം താൻ ശിഷ്യന്മാരോടുകൂടെ താമസിച്ചില്ലെങ്കിലും പല പ്രാവശ്യം വിവിധ സന്ദർഭങ്ങളിൽ ദൈവം അവർക്കു പ്രത്യക്ഷനായി. പ്രത്യക്ഷപ്പെടുമ്പോഠം തിരിച്ചറിയപ്പെടുകയും സ്പർശിക്കപ്പെടുകയും ചെയ്യാവുന്ന ഒരു ശരീരം കർത്താവിനുണ്ടായിരുന്നെങ്കിലും അതൊരു സാധാരണ മർത്ത്യശരീരമല്ലായിരുന്നു. പ്രത്യേകശക്തിവിശേഷങ്ങളുള്ള മഹത്വീകരിക്കപ്പെട്ട ഒരു ശരീരമായിരുന്നു കർത്താവിൻേറതു്. ആ ശരീരത്തിൽ താൻ ഇന്നും ജീവിച്ചിരിക്കുന്നു. പുനരുത്ഥാനത്തിൻെറ വലിയ പാഠം കർത്താവു് ഇപ്പോഴും ജീവിക്കുകയും ചരിക്കുകയും ചെയ്യുന്ന എന്നുള്ളതാണു്. അവനെ കണ്ടു് കൈകൊണ്ടു തൊട്ടു വിശ്വസിക്കാൻ ഭാഗ്യം സിദ്ധിച്ച തോമ്മാശ്ലീഹായെക്കാഠം ഭാഗ്യവാന്മാരാണു് കാണാതെ വിശ്വസിക്കാൻ കൃപ ലഭിച്ചിരിക്കുന്ന നാമോരോരുത്തരും. കർത്താവിൻെറ അദൃശമായ സാന്നിദ്ധ്യം നമുക്കൊരു യാഥാർത്ഥ്യമാണോ? വിശ്വാസത്താൽ അവനുമായുള്ള സംസർഗ്ഗവും പുതിയ ജീവനും നമുക്കു് അനുഭവപ്പെട്ടിട്ടുണ്ടോ?

# ദൈവത്തോടുള്ള ഉത്തരവാദിത്വം

എം. തൊമ്മൻ

"നമ്മിൽ ഓരോരുത്തൻ ദൈവത്തോടു കണക്കു ബോധിപ്പിക്കേണ്ടി വരും." (റോമർ 14. 12)

മനുഷ്യജീവിതത്തിലെ മൗലികപ്രശ്നങ്ങളിലൊന്ന് ഉത്തരവാദിത്വം സംബന്ധിച്ചുള്ളതാണ്. ഉത്തരവാദിത്വബോധത്തിന്റെ അഭാവം സൃഷ്ടിക്കുന്ന കുഴപ്പങ്ങൾക്കു കണക്കില്ല. ഉത്തരവാദിത്വമില്ലാത്ത മക്കൾ, മാതാപിതാക്കന്മാർ, ഉദ്യോഗസ്ഥന്മാർ, ഭരണകർത്താക്കൾ, ഭരണീയർ, മുതലാളികൾ, തൊഴിലാളികൾ എന്നു വേണ്ട, ഏതു തുറയിലും നിലയിലും അങ്ങനെയുള്ളവരെ കാണാം. അവർ സൃഷ്ടിക്കുന്ന പ്രശ്നങ്ങൾ പരിഹരിക്കപ്പെടണമെങ്കിൽ ഉത്തരവാദിത്വബോധം വീണ്ടെടുക്കുകയല്ലാതെ ഗത്യന്തരമില്ല. നമ്മുടെ തലമുറയിൽ ജീവിതത്തിന്റെ എല്ലാ തലങ്ങളിലും രംഗങ്ങളിലും ഉത്തരവാദിത്വബോധം ഇത്ര കുറഞ്ഞുപോകാനുള്ള കാരണമെന്താണ്?

മുൻ തലമുറകളിലും മുമ്പുള്ള കാലങ്ങളിലും ദൈവത്തിന്റെ ന്യായവിധിയേക്കുറിച്ചുള്ള ബോധം ദൈവവിശ്വാസമുള്ളവരുടെ ഹൃദയങ്ങളിൽ രൂഢമൂലമായിരുന്നു. "നമ്മിൽ ഓരോരുത്തൻ ദൈവത്തോടു കണക്കു ബോധിപ്പിക്കേണ്ടിവരും." എന്നുള്ള ചിന്ത മനുഷ്യരെ ഭരിച്ചിരുന്നു. സ്വർഗ്ഗം മനുഷ്യരെ ആകർഷിക്കുകയും നരകം അവരെ ഭയപ്പെടുത്തുകയും ചെയ്തിരുന്നു. സുവിശേഷപ്രസംഗകരും മറ്റും സ്വർഗ്ഗത്തിന്റെ സൗഭാഗ്യങ്ങളും നരകത്തിന്റെ യാതനകളും വിവരിച്ച് മനുഷ്യരെ സന്മാർഗ്ഗത്തിലേക്ക് ആകർഷിക്കുകയോ ദുർമ്മാർഗ്ഗത്തിൽ നിന്നു പിന്തിരിപ്പിക്കുകയോ ചെയ്തിരുന്ന ഒരു കാലമുണ്ടായിരുന്നു. ആ വിധത്തിലുള്ള പ്രസംഗവും പ്രതികരണവും അപ്രത്യക്ഷമായതു് ഒരു വിധത്തിൽ ഒരു പുരോഗതിയാണ്. കാരണം നന്മ അതിൽ തന്നേ ആകർഷണീയവും സ്വീകാര്യവുമായിരിക്കണം. നന്മയുടെ പ്രതിഫലത്തെ നോക്കി ആയിരിക്കരുതു മനുഷ്യൻ നന്മയെ അന്വേഷിക്കുന്നതു്. നല്ല ജീവിതം നയിക്കാനോ പുണ്യപ്രവൃത്തികൾ ചെയ്യാനോ ഉള്ള പ്രധാന പ്രേരണാശക്തി സ്വർഗ്ഗത്തിൽ പോകാനുള്ള ആഗ്രഹമായിരിക്കരുതു്. അപ്രകാരം തന്നേ തിന്മയിൽനിന്നു മനുഷ്യനെ പിന്തിരിപ്പിക്കുന്ന പ്രധാനശക്തി നരകത്തിൽ പോകുമെന്നുള്ള ഭയവും ആയിരിക്കരുതു്.

പരിഷ്കൃതമനുഷ്യൻ പ്രാചീനമനുഷ്യനെ അപേക്ഷിച്ച് അവന്റെ ചിന്തയിലും ജീവിതരീതിയിലും വളരെ പുരോഗമിച്ചിട്ടുണ്ടെന്ന് അഭിമാനംകൊണ്ടേക്കാം. പുതിയ അറിവ് പല അന്ധവിശ്വാസങ്ങളെയും ആട്ടിയോടിച്ചെന്ന് അവൻ അവകാശപ്പെട്ടേക്കാം. അതിൽ കുറേ സത്യമുണ്ടെന്നു സമ്മതിച്ചേ തീരൂ. സ്വർഗ്ഗം നരകം മുതലായവയെക്കുറിച്ചുള്ള ശൈശവ വീക്ഷണഗതിയെ ഉപേക്ഷിച്ചു കുറേക്കൂടി ഉപരിയായ ഒരു ചിന്താമണ്ഡലത്തിലേക്കു മനുഷ്യന് ഉയരുവാൻ കഴിഞ്ഞെങ്കിൽ അതു നല്ലതുതന്നെ. എന്നാൽ ഈ നേട്ടത്തോടൊ...ും അല്പം കോട്ടവും വന്നുകൂടിയിട്ടുണ്ട്. ദൈവത്തിന്റെ ...ാഥാർത്ഥ്യബോധവും സാന്നിദ്ധ്യബോധവും ഇപ്പോഴത്തെ ...രിഷ്കൃതാശയർക്കു കുറവാണ്. അതിന്റെ ഫലമായി ...വസാന ന്യായവിധിയെക്കുറിച്ചുള്ള വിശ്വാസവും കുറ...ു. മതവിശ്വാസത്തിന്റെ ശൈശവാവസ്ഥയിൽ ഉടലെടു...തും പിന്നീട് അനാവശ്യമായിത്തീർന്നതുമായ ഒരു ആശ...ായി ഇക്കാലത്തു ദൈവവിശ്വാസികളായ ചില ആളുകൾ ...ലും അവസാന ന്യായവിധിയെ നിരാകരിച്ചിരിക്കയാ... ആ ചിന്താഗതിയുടെ അനന്തരഫലങ്ങളിലൊന്നാണ് ...ാം സാർവത്രികമായി നടമാടുന്ന ഉത്തരവാദിത്വരാഹി... "നാം ഓരോരുത്തരും ദൈവത്തോടു കണക്കു ബോധിപ്പിക്കേണ്ടിവരും." അതായതു് അവസാന ന്യായവിധിയുണ്ട് എന്നുള്ള ക്രിസ്തീയവിശ്വാസം വീണ്ടെടുക്കേണ്ടതു് ക്രിസ്തുമതത്തിന്റെ നിലനില്പിനും മനുഷ്യസമുദായത്തിന്റെ കെട്ടുറപ്പിനും ഒരുപോലെ ആവശ്യമാണ്. ഇതു് അന്ധവിശ്വാസപരമായ ഒരു പഴഞ്ചൻ ആശയമല്ല, ക്രിസ്തീയവിശ്വാസത്തിന്റെ കാതലായ ഒരു ഭാഗമാണ്.

അടിസ്ഥാനപരവും വിഭിന്നവുമായ രണ്ടു മനോഭാവങ്ങളിലൊന്നു മനുഷ്യൻ തെരഞ്ഞെടുത്തേ മതിയാവൂ. ഒന്ന്, ഞാൻ എന്നോടു തന്നെയും എന്റെ മനസ്സാക്ഷിയോടുമല്ലാതെ മറ്റാരോടും കടപ്പെട്ടവനല്ല. രണ്ട്, ഞാൻ ദൈവത്തോടു കടപ്പെട്ടവനാണ്. ഇവ രണ്ടിൽ ഏതു നാം തെരഞ്ഞെടുക്കുന്നു എന്നതിനെ ആശ്രയിച്ചിരിക്കും നമ്മുടെ ജീവിതത്തിന്റെ ഗതിയും സ്വഭാവവും. പല കാര്യങ്ങളിൽ പലരോട് ഉത്തരവാദിത്വമുള്ളവരാണു നാമെല്ലാവരും. ഉദ്യോഗനിലയിൽ എന്റെ മേലധികാരിയോട് എനിക്കുത്തരവാദിത്വമുണ്ട്. ഒരു പൗരൻ എന്ന നിലയിൽ ഗവർമെന്റിനോടും ഒരു പിതാവെന്ന നിലയിൽ പുത്രകളത്രാദികളോടും എനിക്കുത്തരവാദിത്വമുണ്ട്. എന്നാൽ എന്റെ ജീവിതത്തെ മുഴുവനായി പരിഗണിക്കുമ്പോൾ എന്നെക്കുറിച്ചു തന്നെ എനിക്കാരോടെങ്കിലും ഉത്തരവാദിത്വമുണ്ടോ? ഉണ്ട്. ദൈവത്തോട്.

ഒന്നുകിൽ എന്റെ ജീവിതം എന്റെ സ്വന്തമാണ്. എനിക്കിഷ്ടംപോലെ അതിനെ എന്തു വേണമെങ്കിലും ചെയ്യാം. അല്ലെങ്കിൽ എന്റെ ജീവിതം ദൈവത്തിന്റെ ദാനമാണ്. അതിനു ഞാൻ ദൈവത്തോടു കണക്കു ബോധിപ്പിക്കണം. ആദ്യത്തേതു ദൈവവിശ്വാസമില്ലാത്ത ലൗകികമനുഷ്യന്റെ മനോഭാവമാണ്. രണ്ടാമത്തേതു് ക്രിസ്തീയ മനോഭാവം. ക്രിസ്ത്യാനികൾ പ്രധാനമായി രണ്ടു വിധത്തിൽ ദൈവത്തോടു ബന്ധപ്പെട്ടിരിക്കുന്നു: ഒന്നു, ദൈവം സ്രഷ്ടാവും പിതാവുമായതുകൊണ്ട്. രണ്ട്, ദൈവം മനുഷ്യാവതാരം ചെയ്തു നമുക്കുവേണ്ടി മരിച്ച് നമ്മെ രക്ഷിച്ചതിനാൽ. ക്രിസ്തു തന്റെ രക്തമാകുന്ന വിലകൊടുത്തു വാങ്ങിയിട്ടുള്ളവരാണു നാമോരോരുത്തരും. നാം നമ്മുടെ സ്വന്തമല്ല, നാം ദൈവത്തിന്റേതാണ്. നമുക്കുള്ളതെല്ലാം ദൈവത്തിന്റെ ദാനമാണ്. നമ്മുടെ ധനം, സമയം, ആരോഗ്യം, സ്വാധീനശക്തി എന്നിവയെല്ലാം ദൈവത്തിന്റെ ഹിതമനുസരിച്ചും ദൈവതിരുനാമമഹത്വത്തിനു വേണ്ടിയും ചെലവഴിക്കപ്പെടേണ്ടവയാണ്. ഇവയെല്ലാം എങ്ങനെ വിനിയോഗിക്കപ്പെട്ടു എന്നുള്ളതിനു നാം ദൈവത്തോടു കണക്കു ബോധിപ്പിക്കേണ്ടിവരും. ദൈവത്തോടുള്ള ഉത്തരവാദിത്വബോധമില്ലാത്ത മനുഷ്യനു മറ്റാരോടും ഉത്തരവാദിത്വമുണ്ടാകേണ്ട ആവശ്യമില്ല. ഇന്നത്തേ സാർവത്രികമായ ഉത്തരവാദിത്വരാഹിത്യത്തിന്റെ മൂലകാരണം ദൈവവിശ്വാസത്തിന്റെ അഭാവമാണ്. മനുഷ്യൻ ദൈവത്തിന്റെ സൃഷ്ടിയും സ്വന്തവും ആണെന്നും, അവൻ സ്നേഹത്തിൽ ദൈവത്തോടു കടപ്പെട്ടിരിക്കുന്നു എന്നും, അവന്റെ ജീവിതം സംബന്ധിച്ചും അവനു ദൈവത്തിൽനിന്നു ലഭിച്ചിട്ടുള്ള എല്ലാ ദാനങ്ങൾ സംബന്ധിച്ചും അവൻ ദൈവത്തോടു കണക്കു ബോധിപ്പിക്കേണ്ടവനാണെന്നും, അവസാന ന്യായവിധിയുണ്ടെന്നും ഉള്ള കാതലായ ക്രിസ്തീയവിശ്വാസങ്ങൾ വീണ്ടെടുക്കാതെ ഇന്നത്തേ ഉത്തരവാദിത്വരാഹിത്യത്തിനു പരിഹാരമുണ്ടാകുകയില്ല.

ദൈവത്തെയും മതത്തെയും മാറ്റി നിർത്തിയാൽ മനുഷ്യനു സ്വച്ഛതയും സ്വാതന്ത്ര്യവും കൈവരുമെന്നുള്ള മിഥ്യാബോധത്തിന്റെ തിക്തകഫലങ്ങളാണ് ഇന്ന് നാം അനുഭവിച്ചുകൊണ്ടിരിക്കുന്നതു്. ദൈവവിശ്വാസത്തിൽ അധി

ഷ്ടിതമായ ധാർമ്മികമൂല്യങ്ങളെയും പരിഗണനകളെയും ഒഴിവാക്കിയാൽ പിന്നെ ആർക്കും ആരോടും ഉത്തരവാദിത്വമുണ്ടാകേണ്ട ആവശ്യമില്ല. ആർക്കും എങ്ങനെയും പെരുമാറാം. ചോദിക്കാൻ ആർക്കും അവകാശമില്ല, അധികാരമില്ല. എല്ലാ അധികാരവും ആത്യന്തികമായി ദൈവത്തിൽനിന്നു പുറപ്പെടുന്നു എന്ന് അംഗീകരിക്കുന്നതിൽ മാത്രമാണു മനുഷ്യജാതിയുടെ സുരക്ഷിതത്വം സ്ഥിതിചെയ്യുന്നത്. യേശുവിന്റെ വിസ്താരവേളയിൽ പീലാത്തോസിന്റെ ചില ചോദ്യങ്ങൾക്ക് അവൻ ഉത്തരം നൽകാതിരുന്നപ്പോൾ പീലാത്തോസ് യേശുവിനെ ഭീഷണിപ്പെടുത്തി. ‘‘എനിക്കു നിന്നെ കുരിശിൽ തറയ്ക്കാനോ വിട്ടയപ്പാനോ അധികാരമുണ്ടെന്നു നീ അറിയുന്നില്ലയോ?,, എന്നായിരുന്നു പീലാത്തോസിന്റെ ചോദ്യം. അതിനു യേശുവിന്റെ മറുപടി ‘‘മേലിൽ നിന്നു നിനക്കു കിട്ടിയിട്ടില്ല എങ്കിൽ എന്റെ മേൽ നിനക്ക് ഒരധികാരവും ഉണ്ടാകയില്ലായിരുന്നു,, എന്നായിരുന്നു. ഏതു മനുഷ്യനോ, ഏതു ഭരണാധിപനോ ഉള്ള ഏതധികാരവും ദൈവദത്തമാണ്. അതു ദൈവത്തിന്റെ പ്രമാണമനുസരിച്ചു വിനിയോഗിക്കാൻ അവൻ കടപ്പെട്ടവനുമാണ്. ഇതാണു മനുഷ്യജീവിതത്തെ നയിക്കേണ്ട പരമസത്യം. ആദ്ധ്യാത്മികരംഗത്തു മാത്രമല്ല, മനുഷ്യൻ പ്രവർത്തിക്കുന്ന എല്ലാ രംഗങ്ങളിലും.

സഭയും സഭയുടെ പ്രവർത്തനരംഗങ്ങളും മാത്രമാണ് ദൈവരാജ്യമെന്നുള്ള സങ്കുചിതമായ ചിന്താഗതി തിരുത്തേണ്ടതാണ്. പ്രപഞ്ചം മുഴുവനും ദൈവരാജ്യത്തിന്റെ പരിധിക്കുള്ളിലാണ്. ക്രിസ്ത്വേതരമെന്നു പറഞ്ഞു നാം പുറംതള്ളിയിരിക്കുന്ന മണ്ഡലങ്ങളെയെല്ലാം ക്രിസ്തുവിന്റെ പ്രമാണങ്ങൾക്കും പ്രവർത്തനത്തിനും വിധേയമാക്കുക എന്ന മഹാസംരംഭത്തിൽ സഹകരിക്കാനാണു ക്രിസ്തുസഭ നിയോഗിക്കപ്പെട്ടിരിക്കുന്നത്. ക്രിസ്ത്യാനികളുടെയും കർത്തവ്യം അതുതന്നെ. നാമോരോരുത്തരും ഏതു രംഗത്തു പ്രവർത്തിക്കുകയും ജീവിക്കുകയും ചെയ്യുന്നുവോ ആ രംഗത്തെ നാം ക്രിസ്തീയമാക്കണം. അതിന്റെ ആദ്യപടി നാം തന്നേ യഥാർത്ഥ ക്രിസ്ത്യാനികളായിത്തീരുക എന്നുള്ളതാണ്. ക്രിസ്ത്യാനികൾ എന്ന നിലയിലുള്ള പൂർണ്ണ ഉത്തരവാദിത്വബോധത്തിലേക്കു നാം ഉണരണം. യഥാർത്ഥ ക്രിസ്ത്യാനികളായി നാം ജീവിക്കണം: അപ്പോൾ നമ്മുടെ ജീവിതത്തിന്റെ നിശ്ശബ്ദമായ സ്വാധീനശക്തി മറ്റുള്ളവരിലേക്കും വ്യാപിക്കും. അതു നമ്മുടെ സാഹചര്യങ്ങളെ പോലും രൂപാന്തരപ്പെടുത്താൻ സഹായകമാകും.

---

(9–ാം പേജിൽനിന്നു തുടർച്ച)

g) മനുഷ്യാവതാരോദ്ദേശം മുഴുവൻ നിവൃത്തിയായി.

തത്വജ്ഞാനികൾ, കവികൾ, ചിത്രമെഴുത്തുകാർ, ഗ്രന്ഥകർത്താക്കന്മാർ, ശാസ്ത്രീയകണ്ടുപിടുത്തക്കാർ മുതലായവർ അവരുടെ തത്വജ്ഞാനവും, കവിതയും, ചിത്രമെഴുത്തും, ഗ്രന്ഥവും, ഗവേഷണവും തുടർന്നുകൊണ്ടിരിക്കുമ്പോൾ ‘‘miles miles to go,, (ഇനി വളരെദൂരം പോകുവാനുണ്ട്) എന്നു വിചാരിച്ചുകൊണ്ടു മരിക്കുന്നു. മോശ കനാൻനാട്ടിൽ കയറാതെ മരിച്ചതുപോലെ. നമ്മുടെ കർത്താവുമാത്രം തന്റെ മുഴുജോലിയും നിവൃത്തിയാക്കി പ്രാണനെവച്ചു.

7) പിതൃസന്നിധിയിലെ പ്രവേശനം: ‘‘പിതാവേ, ഞാൻ എന്റെ ആത്മാവിനെ തൃക്കൈയിൽ ഏല്പിക്കുന്നു. (ലൂക്കോ. 23: 46) എന്നു നിലവിളിച്ചുപറഞ്ഞു പ്രാണനെ വിട്ടു. ‘‘ഈ സംഭവിച്ചതു ശതാധിപൻ കണ്ടിട്ട്: ഈ മനുഷ്യൻ വാസ്തവമായി നീതിമാനായിരുന്നു എന്നു പറഞ്ഞു ദൈവത്തെ മഹത്വപ്പെടുത്തി. ‘‘നമ്മുടെ കർത്താവിന്റെ ആദ്യവാചകമായി രേഖപ്പെടുത്തിയിരിക്കുന്നത് ‘‘ഞാൻ എന്റെ പിതാവിനുള്ളവയിൽ ഇരിക്കേണ്ടതാകുന്നു,, എന്നു 12–ാമത്തെ വയസ്സിൽ യരുശലേം ദേവാലയത്തിൽവച്ച് തന്റെ മാതാവിനോടു പറഞ്ഞ വാചകമാണ്. തന്റെ മർത്ത്യജീവിതത്തിന്റെ അവസാനവാചകവും ‘പിതാവേ, എന്നതാണ്. ദൈവത്തിന്റെ പിതൃത്വം നമ്മുടെ കർത്താവു വെളിപ്പെടുത്തിയതുപോലെ മറ്റാരും വെളിപ്പെടുത്തിയിട്ടില്ല. തന്റെ മഹാപുരോഹിതപ്രാർത്ഥനയിൽ ‘‘പിതാവേ, പരിശുദ്ധ പിതാവേ, നീതിയുള്ള പിതാവേ,, എന്നിങ്ങ ണ് സംബോധനകൾ, ശിഷ്യന്മാരെ പഠിപ്പിച്ചതും ‘‘ സ്ഥനായ ഞങ്ങളുടെ പിതാവേ, എന്നു പ്രാർത്ഥിക്കുവ ണ്. ആസ്തിക്യത്തിൽ പുത്രനായവനിൽകൂടി നാം കൃപയാ പുത്രനായിരിക്കുന്നു.

‘‘ഇന്നുമുതൽ കർത്താവിൽ മരിക്കുന്ന മൃതന്മാർ ഭാഗ്യവാന്മാർ,, (വെളി. 7: 13) എന്തുകൊണ്ട്? മരണം ഇനി ശിക്ഷയല്ല. പിതൃസന്നിധിയിലേക്കുള്ള പ്രവേശനമാണ്. ‘‘വിട്ടുപിരിഞ്ഞു ക്രിസ്തുവിനോടുകൂടിയിരിക്കുന്ന,,താണ് മരണം. ‘‘കർത്താവു രാജത്വം ഏറ്റിരിക്കുന്നു. നാം സന്തോഷിച്ചുല്ലസിച്ച് അവനു മഹത്വം കൊടുക്ക. ക്രിസ്തുവിന്റെ മരണത്താൽ മരണം ഉയിർപ്പിലേക്കുള്ള ചവിട്ടുപടിയായും, വെള്ളത്തിന്റെ തിരമാല കാണാതെ ഉണങ്ങിയ നിലത്തുകൂടിയുള്ള യോർദ്ദാൻ കടക്കൽ ആയും മഹത്വത്തിലേക്കുള്ള സ്ഥാനക്കയറ്റം ആയും രൂപാന്തരപ്പെട്ടിരിക്കുന്നു. ഇനി നമുക്കു ‘‘മരണമേ നിന്റെ വിഷമുള്ളെവിടെ?,, എന്നു മരണത്തെ വെല്ലുവിളിക്കാം. പിതാവിന്റെ സന്നിധിവിട്ട് ഭൂമിയിലും പാതാളത്തിലും ഇറങ്ങിയവൻ പിതാവിന്റെ സന്നിധിയിലേക്കുതന്നെ മടങ്ങുന്ന ഉയിർപ്പിനെ ആരംഭിച്ചിരിക്കുന്നു.

---

(continued from page 16)

Whether we were right or not future history will say, but some of the directions taken by the studies and consequent grants has been, as some of you said, due to the emphasis placed by C.L.F. on the building up of publishing organizations that come nearer to the normal pattern of the publishing industry. This arises from the words just quoted from the C. L. F. objective. It was felt by you that this change was necessary, to break out of the pattern of printing books because funds were provided for the cost of production. The publishing industry required muc closer study of the consumer than this.

Some of your studies have turned towards th production and use of what you have called 'outreach literature'. I remember the first meeting of this Association that I attended, in 1965, when a number of members expressed their dissatisfaction at the unbalanced concentration of Christian literature production on books for church members. It was felt that the Church in India must have something to say, through the printed word, to the nation because Christians are part of the nation, and are caught up with their fellow-citizens in the turmoil and stress of development and change It may be remembered that I gave a warning that when you begin to leave the safe and comparatively easy path of providing books for church members, the sale of which is promoted by the programme of the church, you are embarking on 'trade publishing' in which there is not much to help you but your discernment of what will interest you market and your skill in producing attractive book and building up selling structures.

**Manpower Survey**

You have very wisely, however, asked for anot type of study to be undertaken by a management c sultancy group wnich would, atleast I hoped it wo provide to some extent a check on what was be developed as well as giving you information on w Christian literature development means in terms manpower needed and the kinds of structures in w this manpower would be employed. We look fo to hearing more about this survey during late S of your meeting.

I hope very much that this year's meeting

occasion out of which will come a confirmation of e trends in the three years work and planning are now seen to be effective. I hope also to see anges or new emhpases arising out of your experience and out of the insights gained by the Manpower urvey and the team who have come to make it.

**Other tasks**

There is one particular concern that has been growing in my mind during the past year or so. Although it seemed necessary in 1965 to emphasize the need to build up publishing enterprises in which some of the Indian Church's best abilities could be engaged I have become increasingly alarmed lest we should be the means of deflecting the church from it evangelistic task. It would be a very narrow conception of the literature ministry to think that it comprised only the building up of commercially self-supporting publishing enterprises If literature is needed it is needed by the scattered villages in the State of Maharashtra as much as in the busy streets of Madras. Although you may run a self-supporting bookshop in the middle of Delhi, you would find extended bookselling throughout the Punjab very unlikely to pay for itself in commercial terms. The skills needed for selling books behind the counter in Hyderabad city are different from those needed for a selling books standing in the sun in a market place. or for using literature as an accompaniment to evangelism, fundamental education or church teaching in villages of Bihar. But, if during the next phase of your development of the literature ministry you turn your attention to other areas where growth is needed, the principle that has guided the recent studies and survays is, I think, much the same. It is the principle of identifying the need; the kind of media that will serve the purpose; the kind of person that can carry out the task and the training he will need the structure of the organization that will make possible the maintenance of the work; the methods of evaluating what has been done so that change and growth can come.

We have all seen such disappointing results from some of the work that has resulted from regular cash subsidies from overseas that the Indian Church as well as those who have the responsibility of deciding to make grants are all very sensitive; and rightly so, about making regular subsidies to an operation. I believe that some parts of the literature ministry as in some other forms of Christian work, the cash received will not meet all the costs. Identifying these and applying the right amount of money to obtain the right kind of work is a very different thing from running an operation at a loss and looking to somebody else to meet the deficit. Some of our troubles come from confused budgeting by the church in its ventures or lack of budgeting at all. For instance there may be desire to undertake some form of Christian proclaiming or teaching. Those in charge of the scheme will write materials and design the kind of book that says what they want to say and then they will come to a publisher and expect him to produce it and very often sell it far below cost. It seems to be the assumption that as the publisher exists to publish books he also exists to provide large subsidies to sell his books below cost, but this seems to me confused budgeting. If there is a scheme to carry out this part of Christian teaching it should have in its budget enough funds to acquire the kind of communication materials it needs. If the materials have to be sold below cost then they should buy them from the publisher at what it costs him to produce them plus his necessary charges and distribute them in the way that seems to be necessary for the scheme I would say, however, that in a case like this there should be some discussion between the scheme and the publisher because very often one finds, when cash for production costs is available, that books are produced, rather like Parkinson's law, in such dimensions as will use the money provided for them instead of being designed for a particular purchaser. This is where the publisher's advice is valuable. Simply because money is available for printing a book this does not release us from the responsibility of designing a book that suits the purchaser.

**Bookshops**

It has been my privilege to see as much of the church at work in literature as anyone. In every country one finds people with the ability to perform the varied tasks of the literature ministry but all too frequently they are frustrated by the lack of any structure that ensures continuity in the work. One finds bookshops that have been rented or built or bought but the place and policy were made from a very in complete conception of the possibilities of a Christian bookshop so that the range of activity and the turnover are so small that the shop can never pay for itself. Then follows the idea that because the turnover is small the staff can be uneducated and badly paid. In some places one sees an initial grasp of the fact that literature is needed for a small number of people in a largely non-Christian or anti-Christian country and funds may be provided to pay the salary of somebody to produce the materials but not enough funds to pay for the cost of books or to sell them.

**Reading Rooms**

Another aspect of literature provision needing your professional attention is the Reading Room. I have seen a number of these in different parts of the world; many of them are achieving very little, if anything at all. We often receive bookshop projects that include reading rooms. It seems to me that what happens is that the group or church when making plans for a bookshop has a very proper desire to offer a service beyond selling books, so they ask for more funds and more land, to add a 'reading room'. Often the extra space provided is the only investment. No adequate equipment; no books-or worse still-dirty, torn second-hand books that are throw-outs from someone's home; worst of all, no staff trained for this difficult ministry.

Brethren, in the past three years we have seen in India, largely because of the willingness of your group and the Board of Christian Literature to make detailed studies and make hard decisions as to where money can best be used, a new beginning in the development of India's Christian literature, but a beginning is all that we can claim it to be.

[A paper read at the C. L. S. Association.]

Reg.No. K 289 Lincece No. 489.

# ചർച്ച് വീക്കിലി

# Developing Christian Literature in India

Charles G. Richards O. B. E.

It is now just three years since I have had the privilege of meeting this Association and beginning my education in the problem of literature provision for the Christian church in India. I should like to record my thanks to the members here, and those no longer of your company—especially Philip Penning and David Lyon, for the way in which you have welcomed me year by year to come and take a part in the literature development studies that have followed the 1965 meeting.

These studies have, I believe helped us to begin to reduce that vague phrase 'literature work' to the specific tasks continued in the publishing process and in the whole ministry of the production, distribution and use of literature in the life and witness of the church. I suppose the present 'development' phase really began at Pachmarhi in 1963 at which, as recorded in the book 'From Dialogue to Deeds', there was made an exhaustive catalogue of literature needs and proposals. In 1965 you began to reshape that catalogue into the development plans and since then your Association and the National Christian Conncil's Board of Christian Literature have been working to identify those parts of the great literature task which stand most in need of assistance towards growth. The Christian Literature Fund has, I am pleased to be able to say, taken a part in all this by sharing in some of the study process and by contributing grants to implement your plans. You will be interested to know that out of the 1,414,292 dollars used in the C L F. 338,923 dollars have been used for India.

The result of our working together in this way is that in 17 major Schemes development is taking place in different parts of India. We shall be looking at those in some detail later in the programme, but I should like to summarize those developments:

In *Bengal*, after a rather delayed start, a literature centre is being acquired and equipped; money is available for publishing new books and for building up a distribution system to see that they are taken as far as possible throughout the Bengali-speaking area.

In *South India*, centred upon the Christian Literature Society, Madras, a bookshop that once hid shyly behind a wall now challenges the passer-by and has been said by one of your Government Ministers to be as fine a bookshop as can be found in India.

Distribution courses are to be held by C.L.S. to assist booksellers in India (and elsewhere if other countries wish to make use of courses).

Assistance is being given for forward training of senior staff and the training of those who have been in the C.L.S. employ for some time.

The C.L.S. Press at *Bangalore* will shortly be housed in a new building designed for efficiency instead of scattered about in an old collection of buildings erected for quite different purpose.

If we cross the sub-continent and go to *Gujarat* we shall see the new Literature Centre being erected for that area at which distribution, writing, publishing will be carried on.

Turning northward to *Delhi* and *Lucknow*, two of your publishing organizations in that part of India are receiving different kinds of assistance: the I.S.P.[illegible] C.K. is being helped to acquire a site for a new bookshop in the steel town of Durgapur and funds are available for training senior staff. The Lucknow Publishing House has received some fund for publishing new books and a training grant.

These are capital grants for publishing in the Hindi and English language for which the funds can be obtained from the Secretary of the Board of Christian Literature.

Continuing further northward, the Scheme for a wide range of simple literature for the people of North East India has now begun.

Returning to where we began, funds have been granted for new publication in Tamil, and at Bangalore an even earlier stage is being assisted in the form of grants for discussion groups and writing workshops, fortified by capital for securing publication of some of the manuscripts that will result from this work.

Of course I do not claim that this is all tha[t] needs to be done nor that it is all that is being don[e]. I am aware of the great amount of Christian literatu[re] production and distribution that goes on year by ye[ar] for assistance comes regularly from literature agenc[ies] and missionary agencies overseas. I have mention[ed] only those parts of the work in which the C.L[.F.] has been endeavouring to help in carrying out [its] main objective for its establishment—the advance [of] Christian literature in each country and re[gion] through the development of a thriving, wellcoordi[nated] indigenous Christian literature activity, of high [quali]ty largely self-sustaining and capable of sponta[neous] growth,

(continued on page 14)

Printed and published by N. M. Abraham B. A. at the Malayala Manorama Press Kottayam